# THE CHURCH WEEKLY

| Vol IX | SUNDAY 6TH MARCH 1955 | PRICE 2 ANNAS A COPY | NO. 10 |
|---|---|---|---|


# EVANSTON ON "THE RESPONSIBLE SOCIETY"

By John C. Bennett

I

*[John C. Bennett is Professor of Christian Ethics and Theology of Union. As a delegate of the Congregational Christian Church, Vice-Chairman of Section III on Social Questions, he is well qualified to write this report on Evanston.* Editor]

The report of Section III on "The Responsible Society in World Perspective" is the successor to the famous Amsterdam report that dealt with Communism and Capitalism. It was expected to be one of the most controversial reports, although so far the controversy aroused has been chiefly over whether or not it represents too great a swing toward conservatism. I shall come to that controversy later. I want to begin this article by emphasizing the fact that both at Amsterdam and at Evanston there has been developed a very considerable body of social doctrine connected with the concept of "The Responsible Society." I hope that the discussion of this report will take that concept seriously.

"The Responsible Society" is a phrase used originally in the preparation for Amsterdam to designate the kind of social structure for which Christian should work. The very fact that the phrase had not already become a slogan or an emotionally charged symbol was in its favour. It was hoped that discussion within the Churches would give it content that would have a certain freshness in relation to old controversies. The phrase, "the free society," was regarded as much too onesided. The word, "democracy," had acquired an ambiguity that made it unsuitable for use internationally.

"The Responsible Society" has been defined in such a way as to preserve the responsibility of the society as a whole to God, the responsibility of the citizen for the society, and the responsibility of those who hold power in the society to God and to the citizens. This three-way responsibility is essential to the concept. Also, the responsible society is an economic as well as a political idea for it applies to those who hold economic power and to all who participate in economic life.

## Ecumenical Social Doctrine

The importance of what Evanston said about the political aspects of the responsible society can only be seen if one realizes that these things were said by Christians representing a great variety of religious traditions and of national and cultural backgrounds. It is also necessary to realize that today many Christian thinkers are very wary of identifying Christianity with any ideas of social structure whatever They tend to think that there is a danger here of making Christian ethics too static and of using Christianity to support a particular ideology or a particular cultural tradition.

There is some significance in the fact that the first point that is made in the paragraph of the report which deals with political structures is the rejection of an obvious evil: "(1) Every person should be protected against arbitrary arrest or other interference with elementary human rights" It is easier to be sure concerning the universal rejection of some known evil than it is to speak positively about what is universally to be supported. Then there are the following points: "(2) Every person should have the right to express his religious, moral, and political convictions. This is especially important for those who belong to minorities. (3) Channels of political action must be developed by which the people can without ecourse to violence change their governments. (4) Forms of association within society that have their own foundations and principles should be respected, and not controlled in their inner life by the state. Churches, families and universities are dissimilar examples of this non-political type of association." These points may seem platitudinous to many of us, but they are no platitudes in this context. They represent the development of ecumenical social doctrine since they are consistent with a continuous trend of social thinking in the Churches. While this trend has roots in Biblical teaching and in important segments of the Christian tradition, it has been sharpened by the experiences of modern totalitarianism and has found consistent expression in all of the corporate thinking connected with both Amsterdam and Evanston.

## Change In Emphasis

Many people were waiting with some trepidation for the part of this report that deals with economic life. After Amsterdam I had to spend six years explaining that the Amsterdam report did not really dismiss Communism and Capitalism as though they were on the same level. Now I may have to spend the next six years explaining that the Evanston report was not as

ചരിത്രപംക്തി കാദീശങ്ങൾ 3.

# ഉദയംപേരൂർ സന്ദർശനം.

(പി. എം. പത്രോസ്‌ മുളന്തുരുത്തി)

ഇവർ ഉദയംപേരൂർ എത്തി താമസിച്ചിരുന്ന കാലത്താണു പ്രസ്തുതപള്ളിയുടെ അററകുററപ്പണികൾതീർത്തു ജീർണ്ണോദ്ധാരണം ചെയ്തതു്. അതിനാലും മററു സാഹചര്യങ്ങളാലും മാർത്തോമ്മാശ്ലീഹായുടെ നാമത്തിൽ പ്രതിഷ്ഠിച്ചിരുന്ന പ്രസ്തുത പള്ളി ഇവരുടെ കാലശേഷം ഈ കാദീശങ്ങളുടെ നാമത്തിൽ പുന:പ്രതിഷ്ഠ നടത്തിയെന്നും അവിടെ പ്രതിവർഷം ഇവരുടെ ഓർമ്മദിവസം സാഘോഷം നടത്തിയിരുന്നെന്നും മലങ്കരയുടെ നാനാഭാഗത്തുനിന്നും തീർത്ഥാടനക്കാർ നേർച്ചകാഴ്ചകളുമായി കൂട്ടംകൂട്ടമായി ഉദയംപേരൂർ പള്ളിയിൽ വന്നുകൊണ്ടിരുന്നെന്നും പ്രസ്താവമുണ്ടു്. ഈ വിവരങ്ങൾ മനസ്സിലാക്കിയ മെനേസീസുമെത്രാൻ ഈവക ഏർപ്പാടുകളെല്ലാം നിരോധിക്കയും ഇവർ മതവിരോധികളെന്നു പരസ്യമായി പ്രസ്താവിക്കയും ഇവരുടെ നാമത്തിൽ പ്രതിഷ്ഠിച്ചിരുന്ന പള്ളി സകല പുണ്യവാളന്മാരുടേയും (All Saints) നാമത്തിൽ വീണ്ടും പ്രതിഷ്ഠ നടത്തി പ്രഖ്യാപിക്കയും ചെയ്തതനുസരിച്ചു് ഇന്നും ഒരു റോമാകത്തോലിക്കാപള്ളിയായിത്തീർന്നിരിക്കുന്നു. സമീപവാസികളായ വിവിധജാതി ഹിന്തുക്കളുടെ ഇടയിൽ പോലും ഇന്നും ഇവർശ്രേഷ്ഠരും ഭക്തരുമായ മുനിപുംഗവന്മാർ എന്ന പേരിലാണു അറിയപ്പെടുന്നതു്.

കൊടങ്ങല്ലൂർ മഹോദേവർ പട്ടണത്തിൻെറ അധ:പതനം കൊണ്ടാണു് അവിടെ താമസം ഉറപ്പിക്കാതെ കൊല്ലത്തും ഉദയംപേരൂരുമാക്കിയതു്. മാർ സാബോറാണു് ഉദയംപേരൂർ അധികകാലം വസിച്ചതു്. മാർ പ്രോത്തു കൊല്ലത്തുമായിരുന്നു താമസിച്ചതു്. കൊല്ലത്തു പള്ളി പണിയുന്നതിലേക്കു ആവശ്യപ്പെട്ട സ്ഥലം കൂടാതെ ആ പള്ളിക്കു ഒട്ടനവധി [illegible]വസ്തുക്കളും കൊല്ലം രാജാവു ദാനം ചെയ്തിരുന്നു.

മാർ സാബോറും പ്രോത്തും താമസിച്ചിരുന്ന ചരിത്ര പ്രസിദ്ധമായ ഉദയംപേരൂർ പള്ളിയെപ്പററിയും ചില വിവരങ്ങളെങ്കിലും ഈ സന്ദർഭത്തിൽ പ്രസ്താവിക്കാതിരിക്കുന്നതു അനുചിതമായിരിക്കുന്നതാണു്. ഈ പള്ളിയുടെ കിഴക്കുഭാഗത്തു കൂടിയാണു് ഇന്നത്തെ വൈക്കം എറണാകുളം റോഡു കടന്നു പോകുന്നതു്. ആദിമകാലങ്ങളിൽ പള്ളിയുടെ നാലു ഭാഗത്തും അതിവിസ്തൃതങ്ങളായ ഓരോ കുളങ്ങളും അവയോടു ചേർന്നു പടിപ്പുരകളോടു കൂടിയ വലിയ പടിവാതിലുകളും ഉണ്ടായിരുന്നു. പടിപ്പുരകളും ഗേററുകളുമെല്ലാം പൊളിച്ചു കളഞ്ഞെങ്കിലും ഒരു കാലത്തു അതിവിസ്തൃതമായിരുന്ന കുളങ്ങളെല്ലാം ഇന്നു നാമമാത്രമായി അവശേഷിച്ചിരിക്കുന്നു. പണ്ടു് കുളമായിരുന്ന പ്രദേശങ്ങളെല്ലാം സമീപവാസികൾ കൈകയറി സ്വായത്തമാക്കിയിരിക്കുന്നു. പള്ളിമതിലിനു അല്പം പടിഞ്ഞാറായി ഒരു തോടുണ്ടു്. ഇതു പണ്ടു കാലത്തു സമീപത്തുള്ള പെരുംതൃക്കോവിൽ ക്ഷേത്ര പരിസരങ്ങളും പള്ളി വക സ്ഥലങ്ങളും തമ്മിൽ വേർതിരിക്കുന്നതിനു ക്ഷേത്രാധികാരികളായിരുന്ന ഊരാഴ്മക്കാർ കുഴിപ്പിച്ചതാണു്. പള്ളി മദ്ബഹാ ആർക്കല്ലു. പലകകൊണ്ടുള്ള വിതാനമച്ചാണു്. ഈ മച്ചിൻെറ തെക്കു പടിഞ്ഞാറു ഭാഗത്തു് അടച്ചിട്ടിരിക്കുന്ന ഒരു വാതിലുണ്ടു്. പണ്ടു കാലത്തു ഹൈക്കലായിൽ നിന്നു അവിടം വരെ എത്തിയിരുന്ന മരം കൊണ്ടു ഉണ്ടാക്കിയ ഒരു ഗോവണി ഉണ്ടായിരുന്നുവെന്നും അതിൽ കൂടി ആളുകൾ സദാപി കയറിയിറങ്ങിയിരുന്നതിനാൽ ആപത്തു ഭയന്നു അടച്ചു കളഞ്ഞതാണെന്നും ഈ ചരിത്രപുരുഷന്മാർ ഇവിടെ താമസിച്ചിരുന്ന കാലത്തു ഈ കോവണി ഉപയോഗിച്ചിരുന്നതായും പറയപ്പെടുന്നു. ഈ തട്ടിൻപുറമാണു് ഇന്നത്തെ പള്ളിയുടെ മേമ്പൂട്ടുമുറിയായിരിക്കുന്നതു്. പള്ളിയുടെ തെക്കുവശത്തുള്ള മുറിയുടെ മേൽത്തട്ടുമായി യോജിപ്പിച്ചിരിക്കയാൽ അകത്തുനിന്നു തട്ടിൻപുറത്തു കയറാവുന്നതാണു്. ഈ മുറി ഇന്നു സങ്കീർത്തി (ചമയപ്പുര)മുറിയായി ഉപയോഗിക്കുന്നു. പുരാതനമായ കടുത്തുരുത്തിപ്പള്ളിയിൽ നിന്നു പൊളിച്ചുമാററിയ കെട്ടിടങ്ങളുടെ സാധനസാമഗ്രിഹികൾഉപയോഗിച്ചാണു മുറി പണിതിട്ടുള്ളതു്. മദ്ബഹായുടെ തട്ടിൻപുറത്തു നിർബാധം സഞ്ചരിക്കാം. തട്ടിൻെറ മൂന്നു ഭാഗത്തും വിസ്താരമായ വാതലുകൾ ഉണ്ടായിരുന്നതു പൊളിച്ചുമാററി കല്ലുകെട്ടി അടച്ചിരിക്കുന്നു. ഈ വിശുദ്ധന്മാർ സ്ഥിരമായി പാർത്തിരുന്നതു ഈ തട്ടിൻപുറത്തായിരുന്നുവത്രേ. ഇന്നത്തെ പള്ളിമുറി അക്കാലത്തു ഇല്ലാതിരുന്നതിനാലാണു് അവർ തട്ടിൻപുറത്തു വാസമുറപ്പിച്ചിരുന്നതു്.

ക്രിസ്താബ്ദാദ്യ ശതകങ്ങളിൽ ധാരാളം ക്നാനായ സമുദായാംഗങ്ങൾഈ പ്രദേശങ്ങളിൽ അധിവസിച്ചിരുന്നതായി പറയപ്പെടുന്നു. മുളന്തുരുത്തി മത്തോമ്മാൻ പള്ളി സ്ഥാപകരും കടുത്തുരുത്തി സ്വദേശികളുമായ കുന്തശ്ശേരി കുഞ്ചാക്കോത്തരകൻ, കൊച്ചിട്ടിത്തരകൻ, മൂഴി, കണ്ടച്ചാൻ, മണില തുടങ്ങിയ മഹാരഥന്മാർ സകുടുംബം മുളന്തുരുത്തിയിലെത്താൻ കാരണംസ്വസമുദായാംഗങ്ങൾ ഉദയംപേരൂരിൽ ധാരാളമായി അധിവസിച്ചിരുന്നതാണെന്നു ഊഹിച്ചുവരുന്നു. പള്ളിമദ്ബഹായുടെ മുകൾത്തട്ടിലുള്ള ജനാലകളിൽ കൂടി കണ്ണോടിക്കുന്നവർക്കു പള്ളിപ്പരിസരങ്ങളും അവിടവിടെ നടക്കുന്ന എല്ലാ സംഭവങ്ങളും ദൃശ്യമായിരിക്കുന്നു. ഇന്നത്തേ സങ്കീർത്തിമുറിയുടെ വടക്കേതും മദ്ബഹായുടെ തെക്കേതുമായ ചുമരിൽ മദ്ബഹായിലേക്കുള്ള പ്രവേശനദ്വാരത്തിൻെറ കിഴക്കുവശത്തു രണ്ടും പടിഞ്ഞാറുവശത്തു ആറും കൂടി എട്ടു നല്ല വെൺമയേറിയ ശിലകൾ കാണ്മാനുണ്ടു്. കിഴക്കുവശത്തുള്ള ഒരു കല്ലു മററുള്ളവയെ അപേക്ഷിച്ചു ദീർഘവിസ്താരങ്ങൾ കൂടിയതാണു്. ഏകദേശം രണ്ടടി ഉയരവും ഒരടി വീതിയും കാണും. മററുള്ളവയ്ക്കെല്ലാം ശരാശരി ഒരടി പൊക്കവും അത്രയും തന്നെ വീതിയും കാണും. പടിഞ്ഞാറു ഭാഗത്തുള്ള കല്ലിൽ ചേന്നോംഗലത്തു

---

**conservative a document as most people think. When the report was first published, *The Chicago Tribune* said that it resembled the G.O.P. platform of 1952 more than it did the Amsterdam report. *The Christian Century* said in connection with this report: "But we do not believe that major church bodies will ever swing much farther to the right than did Evanston—."**

**There is undoubtedly a difference of emphasis between Amsterdam and Evanston but this difference did not come as a concession to conservative influences in the Church but rather as a reflection of a pervasive change of mind which makes the old left-right contrast out-moded. I should say that it is emphatically not true that this change came as a result of American pressure as some secular journals have suggested.**

***(To be continued)***

യുവജനപംക്തി.

# മർക്കോസിന്റെ സുവിശേഷത്തിന്റെ സംഗ്രഹം.

മുൻ പറഞ്ഞ കാര്യങ്ങളിൽ നിന്നും മർക്കോസിന്റെസുവിശേഷത്തിന്റെ അവസാനത്തിൽ കൂട്ടിച്ചേർത്തിരിക്കുന്ന ഭാഗം യഥാർത്ഥത്തിൽ ഈ സുവിശേഷത്തിന്റെ ഭാഗമല്ലെന്നു വ്യക്തമാണല്ലോ. അതുകൊണ്ടു മർക്കോസിന്റെ സുവിശേഷം 16-ാമദ്ധ്യായം 8-ാം വാക്യംകൊണ്ടു് അവസാനിക്കുന്നുവെന്നു പറയുന്നതാണ് യുക്തിയുക്തമായിട്ടുള്ളതു്. എന്നാൽ ഇതു സ്വാഭാവികമായ ഒരു അന്തമല്ല. ഒരു പക്ഷേ ആദ്യത്തെ കയ്യെഴുത്തു പ്രതിയുടെ അവസാന ഭാഗം ഏതെങ്കിലും തരത്തിൽ നഷ്ടപ്പെട്ടിരിക്കാം. ഇനിയും ഈ സുവിശേഷത്തിലെ പ്രതിപാദ്യവിഷയങ്ങളെക്കുറിച്ചു ചുരുക്കമായി നമുക്കു ചിന്തിക്കാം.

യേശുക്രിസ്തുവിന്റെ ഒരു പൂർണ്ണമായ ജീവചരിത്രം ഈ സുവിശേഷത്തിൽ നമുക്കു ലഭിക്കുന്നതല്ല. മർക്കോസുതന്നെ ഈ പുസ്തകത്തെ സുവിശേഷമെന്നു വിളിക്കുന്നു. ഈ സുവിശേഷത്തിന്റെ മർമ്മം ദൈവപുത്രനായ ക്രിസ്തു കഷ്ടമനുഭവിക്കയും മരിക്കയും ഉയർത്തെഴുന്നേൽക്കുകയും ചെയ്തു് മനുഷ്യവർഗ്ഗത്തെ ദൈവത്തോടു നിരപ്പിച്ചുവെന്നുള്ളതാണ്. അതുകൊണ്ടു ഈ പുസ്തകത്തിന്റെ ഏതാണ്ടു മൂന്നിലൊരു ഭാഗത്തു കഷ്ടാനുഭവ ആഴ്ചയിലെ കാര്യങ്ങളാണു പറഞ്ഞിരിക്കുന്നതു്. അതിനു മുൻപുള്ള ഭാഗങ്ങളെല്ലാം ഇതിലേയ്ക്കു നയിക്കുന്നതുമാണ്. ഇങ്ങനെ കഷ്ടാനുഭവത്തിലേക്കും ഉയർത്തെഴുന്നേല്പിലേക്കുമുള്ള വഴിയിൽ അങ്ങുമിങ്ങും ചില പ്രധാനസംഭവങ്ങൾ വിവരിച്ചിട്ടുണ്ടു്.

**1 കർത്താവിന്റെ മാമ്മോദീസാ**

(1:9....11) യോഹന്നാൻ സ്നാപകന്റെ പ്രസംഗത്തിൽ കൂടി കർത്താവിന്റെ മാമ്മോദീസായിലേയ്ക്കു നമ്മെ നയിക്കുകയും അതിനുശേഷം പരീക്ഷയെക്കുറിച്ചു ചുരുക്കമായി പറകയും ചെയ്തിരിക്കുന്നു (1:1....13). യേശുക്രിസ്തു ദൈവപുത്രനാണെന്നു ഈ ഭാഗത്തു വെളിവായിക്കാണിക്കുന്നു.

**2 പത്രോസിനെയും മററു അപ്പോസ്തോലന്മാരെയും വിളിയ്ക്കുന്നതു്**

(1:16....20) സ്വർഗ്ഗരാജ്യത്തെക്കുറിച്ചുള്ള പ്രസംഗം കൊണ്ടാണ് ഇതാരംഭിയ്ക്കുന്നതു്. (1:14, 15) ഈ ദൈവരാജ്യത്തിന്റെ ലക്ഷണങ്ങൾ പ്രത്യക്ഷപ്പെടുന്നതു്, കർത്താവിന്റെ ഉപദേശങ്ങളിലും താൻ ചെയ്യുന്ന അതിശയങ്ങൾ വഴിയായുമാണ് (1:21....36). അതോടൊന്നിച്ചുതന്നെ എതിർപ്പുകളും ആരംഭിയ്ക്കുന്നു. ഈ ഭാഗത്തിന്റെ അവസാനം വരുമ്പോഴേക്കും പരീശന്മാരും ഹേരോദ്യരും തന്നെ കൊല്ലുവാൻ തീരുമാനമെടുക്കു

---

പാർത്ത, വില്ലാർവട്ടം തോമ്മാ മാത്തുള്ള രാജാവു നാടുനീങ്ങി. 1500 ക. 2-ാംനു- എന്ന നാനം മോനം ലിപികളിൽ ലേഖനം ചെയ്തിരിക്കുന്നു. ഇതു് ഒരു വ്യാജലിഖിതമല്ലെയോയെന്നു ശ്രീ. ററി. കെ. ജോസപ്പ് സംശയിക്കുന്നു. വാസ്തവം എങ്ങിനെയോ. ഇതിന്റെ വിശ്വാസ്യതയെ തെളിയിപ്പാൻ ഉതകുന്ന മററുവല്ല രേഖകളും ഉണ്ടോ ഇല്ലയോയെന്നതു സംശയാധീനമായിരിക്കുന്നു. മററു കല്ലുകളിൽ രേഖപ്പെടുത്തിയിരിക്കുന്ന വിവരങ്ങൾ ഭാഷാപരിജ്ഞാനമില്ലായ്കയാൽ അറിഞ്ഞുകൂടാ. പള്ളിസിമിത്തേരിയിൽ നിന്നു ഒരിക്കൽ രണ്ടു കല്ലുകൾ കണ്ടു കിട്ടി. അതിൽ ഒരെണ്ണം ഒന്നാം ലോകമഹായുദ്ധകാലത്തു ഉദയംപേരൂർക്കാരും റേഷൻ സാമാനങ്ങൾ വാങ്ങാൻ പോയിരുന്നവരുമായ രണ്ടു വള്ളക്കാർ വഞ്ചിയിലിട്ടു ആലപ്പുഴക്കു് കൊണ്ടുപോകയും അവിടത്തെ ഒരു വർത്തകപ്രമാണിയായ പാണാവള്ളിൽ ജോസപ്പ് എന്നൊരാൾക്കു കൊടുത്തതായും അതു അദ്ദേഹത്തോടു ഒരു യൂറോപ്യൻ വാങ്ങിക്കയും ഇപ്പോൾ അതു പോർത്തുഗൽ രാജ്യത്തിന്റെ തലസ്ഥാനമായ ലിസ്ബണിലെ കാഴ്ചബംഗ്ലാവിൽ ഭദ്രമായി സൂക്ഷിച്ചിരിക്കുന്നുയെന്നും മററുമുള്ള വിവരങ്ങൾ ഭരണങ്ങാനം സ്വദേശിയായ പീടികക്കൽ കൊച്ചപ്പച്ചൻ ഉദയം പേരൂർക്കാരനായ പരേതനായ ശ്രീ. വി. കെ ജോസപ്പ് മാപ്പിളക്കു് അയച്ച ഒരു കത്തിൽ വായിക്കാൻ ഇടയായിയെന്നും അതിൽ വില്ലാർവട്ടത്തു മാത്തുള്ള രാജാവു നാടുനീങ്ങിയെന്നു ലേഖനം ചെയ്തിരുന്നയെന്നും സന്ദർഭവശാൽ ഈ എഴുത്തുകാരന്റെ ഒരു മാന്യമിത്രവും ഉദയംപേരൂർക്കാരനുമായ ശ്രീ. എം. സേവിയർ മാസ്റ്റർ പറകയുണ്ടായിട്ടുണ്ടു്. രണ്ടാമത്തെ കല്ലിനെപ്പററി പിന്നീടു വിവരങ്ങളൊന്നും ലഭിച്ചിട്ടില്ല. പല പരിശോധനകളും അന്വേഷണങ്ങളും ചെയ്തതിൽ കണ്ടുകിട്ടിയിട്ടുമില്ല. ഏതായാലും വില്ലാർവട്ടം രാജസ്വരൂപത്തിൽ മാത്തുള്ള എന്ന പേരിൽ ഒരു രാജാവു ഉണ്ടായിരുന്നെന്നുള്ള ഭാഗം മാത്രം സംശയിക്കാം. ശ്രീ. ടി. കെ ജോസപ്പ് സംശയിക്കുന്ന രേഖപ്പെടുത്തിയ കല്ലു ഏതായിരിക്കുമോ?

ന്നതായി നാം കാണുന്നു. ക്രൂശിന്റെ നിഴൽ ഇവിടെ ആരംഭിക്കുകയാണ്.

**3 ശിഷ്യന്മാരെ അപ്പോസ്തോലന്മാരായി നിയമിക്കുന്നു**

(3:13....19) വലിയ പുരുഷാരത്തിന്റെ കാര്യം പറഞ്ഞാണിതാരംഭിക്കുന്നതു് (3:7....12.) യേശുക്രിസ്തുവിന്റെ ദൈവിക ശക്തി പ്രത്യക്ഷപ്പെടുത്തുന്ന അതിശയങ്ങളും ദൈവരാജ്യത്തെ കുറിച്ചുള്ള ഉപദേശങ്ങളും പിന്നീടു കാണുന്നു. (3:20....6:6) ഇതിന്റെ അവസാനഭാഗം ക്രൂശിന്റെ മറ്റൊരു നിഴലാണ്. സ്വന്തനാട്ടിലുള്ളവരാൽ കർത്താവു് നിരസിക്കപ്പെടുന്നു.

**4 അപ്പോസ്തോലന്മാരെ ഈരണ്ടീരണ്ടായി അയയ്ക്കുന്നതു്**

(6:7....13 ഭാവിയിൽ അപ്പോസ്തോലന്മാർ നിർവഹിക്കേണ്ടിയിരുന്ന സുപ്രധാനമായ ജോലിക്കു വേണ്ടിയുള്ള പരിശീലനത്തിന്റെ പ്രധാനമായ ഒരു ഘട്ടമാണിതു്. ഇതിനെത്തുടർന്നു് ജനക്കൂട്ടത്തെ വിട്ടു് അപ്പോസ്തോലന്മാർക്കു പ്രത്യേകമായി വീണ്ടും പരിശീലനം നൽകുന്നു.(6:14–8:26 ഈ ഭാഗത്തു ഏററവും പ്രധാനമായി നടക്കുന്ന അതിശയ പ്രവൃത്തി അഞ്ചപ്പംകൊണ്ടു അയ്യായിരം പേരെ പോഷിപ്പിക്കുന്നതാണ്. യോഹന്നാൻസ്നാപകനെപ്പോലെ കർത്താവിന്റെ ജീവിതവും അപകടത്തിലേക്കു നീങ്ങികൊണ്ടിരിക്കുന്നു. ഹേരോദാവു് കർത്താവിന്റെ പ്രവർത്തനങ്ങളെ സസൂക്ഷ്മം വീക്ഷിച്ചുകൊണ്ടിരുന്നു. ഒരു പക്ഷേ ഇതുകൊണ്ടായിരിക്കണം കർത്താവു് ദൂരെയുള്ള ദേശങ്ങളിൽ കൂടി സഞ്ചരിച്ചിരുന്നതു്.

**5 അപ്പോസ്തോലന്മാരുടെ പ്രതിനിധിയെന്ന നിലയിൽ പത്രോസ് കർത്താവിനെ ദൈവപുത്രനെന്നു ഏററു പറയുന്നതു്**

(8:27....9)കർത്താവു് അവസാനകാലങ്ങളിൽ നൽകിയ പരിശീലനത്തിന്റെ ഫലമാണു് ഈ ഏററുപറച്ചിൽ. കഷ്ടാനുഭവത്തിനുള്ള ഒരുക്കത്തിൽ ഇതിനു പ്രധാനമായ ഒരു സ്ഥാനമുണ്ടു്. സംഭവിക്കുവാൻ പോകുന്ന കാര്യങ്ങളെക്കുറിച്ചു് വളരെ വ്യക്തമായി കർത്താവു് ഇതിനു ശേഷം പറയുന്നു(8:31....9:1). കർത്താവിന്റെ മറുരൂപവും ഈ സംഭവത്തോടു ബന്ധപ്പെട്ടതാണ്. അതു് പത്രോസിന്റെ ജീവിതത്തിലെ സുപ്രധാനമായ ഒരു സംഭവമായിരുന്നു(9:2....8) ഇതിനുശേഷം യറുശലേമിലേയ്ക്കാണു് കർത്താവിന്റെ ദൃഷ്ടി പതിഞ്ഞിരിക്കുന്നതു്. വരുവാനുള്ള കഷ്ടാനുഭവം കൂടുതൽ വ്യക്തമായി താൻ കാണുകയും ചെയ്യുന്നു.

**6 കഷ്ടാനുഭവം**

സുവിശേഷത്തിന്റെ മർമ്മഭാഗത്തേക്കു നാം ഇപ്രകാരം പ്രവേശിക്കുന്നു.

(a) (അദ്ധ്യായം 11–12) യറുശലേമിലേക്കുള്ള വിജയകരമായ പ്രവേശനവും ദേവാലയശുദ്ധീകരണവും യഹൂദന്മാരുടെ ചോദ്യങ്ങളും ഉത്തരങ്ങളും

(b) 13–ാമദ്ധ്യായം കല്പാന്തരജ്ഞാനത്തെക്കുറിച്ചുള്ള ഉപദേശങ്ങൾ.

(c)14. 1–31: പെസഹായിക്കുള്ള ഒരുക്കവും തിരുവത്താഴവും

(d)14. 32–52. ഗത്സമനയിലുള്ള പോരാട്ടവും പട്ടാളക്കാരാൽ പിടിക്കപ്പെടുന്നതും.

(e)14. 53—15. 20. മഹാപുരോഹിതന്റേയും പീലാത്തോസിന്റേയും മുമ്പാകെയുള്ള വിസ്താരം.

(f)15. 21– 47. ക്രൂശാരോഹണം.

(g)16–ാമദ്ധ്യായം പുനരുത്ഥാനം

---

നിഖ്യാവിശ്വാസപ്രമാണം. 18

# "മനുഷ്യനായി"

(റവ. ഡീക്കൻ എം. വി. ജോർജ്ജ്)

"വി. റൂഹായിൽനിന്നും വി് കന്യകമറിയാമിൽനിന്നും ശരീരിയായിത്തീർന്നു" എന്നുമാത്രം പറയാതെ മനുഷ്യനായി എന്നു എടുത്തുപറഞ്ഞിരിക്കുന്നതു് അർത്ഥഗർഭമത്രെ. യേശുക്രിസ്തുവിന്റെ ദൈവത്വത്തെ ചോദ്യംചെയ്തവരെപ്പോലെതന്നെ മനുഷ്യത്വത്തെ അവിശ്വസിച്ചവരെയും വേദവിപരീതികളായി സഭ പരിഗണിക്കുന്നു. യവനായ ചിന്തകന്മാർക്കു സ്ഥൂലവസ്തുക്കൾ തിന്മമയമാണെന്നു വിശ്വാസമുണ്ടായതിനാൽ യേശുക്രിസ്തുവിന്റെ സ്ഥൂലരൂപം അയഥാർത്ഥ്യമാണെന്നു് അവർ പഠിപ്പിച്ചു. മനുഷ്യരൂപം മററുള്ളവർക്കു തോന്നിയെന്നല്ലാതെ വാസ്തവത്തിൽ ക്രിസ്തു മനുഷ്യനല്ലായിരുന്നു എന്നായിരുന്നു അവരുടെ വാദം. ഇതിനെ Docetic heresy എന്നാണു പേർ. കൂടാതെ വേദവിപരീതിയായ സെബല്യസ് എന്ന പണ്ഡിതനും അദ്ദേഹത്തിന്റെ അനുയായികളും യേശുക്രിസ്തുവിന്റെ ദൈവത്വം മാത്രം വിശ്വസിക്കുകയും മനുഷ്യത്വത്തെ ചോദ്യംചെയ്യുകയും ചെയ്തു. പഴയനിയമകാലത്തു യഹോവയായും ക്രിസ്തുവിൽ പുത്രനായും അതിനുശേഷം പരിശുദ്ധാത്മാവുംമൂന്നുകാലഘട്ടത്തിൽ ദൈവം രൂപമെടുത്തു എന്നല്ലാതെ യഥാർത്ഥ ത്രിത്വത്തിലാകട്ടെ യേശുക്രിസ്തുവിന്റെ മനുഷ്യത്വത്തിലാകട്ടെ അദ്ദേഹം വിശ്വസിച്ചിരുന്നില്ല. ഈ വേദവിപരീതത്തിനു Patripassianism (പിതാവിന്റെ കഷ്ടാനുഭവം) എന്നു പേരുണ്ടു്. ഇവയ്ക്കും പുറമേ അറിയൂസിന്റെ പഠിപ്പിക്കൽ അനുസരിച്ചു യേശുക്രിസ്തുവിനു് മനുഷ്യരൂപമല്ലാതെ മനുഷ്യാത്മാവില്ലായിരുന്നു. തന്മൂലം അറിയൂസിന്റെ ക്രിസ്തു അരമനുഷ്യനും അരദൈവവുമായിരുന്നതിനാൽ നിഖ്യാസുന്നഹദോസ് അദ്ദേഹത്തെ വേദവിപരീതിയായി പ്രഖ്യാപിച്ചു.

മേൽപ്പറഞ്ഞ വിവിധപാഷാണ്ഡോപദേശങ്ങൾക്കു വേദപുസ്തകത്തിലാകട്ടെ ക്രിസ്തീയ അനുഭവത്തിലാകട്ടെ യാതൊരു തെളിവുമില്ല. യേശുക്രിസ്തു പൂർണ്ണമനുഷ്യനായിരുന്നുവെന്നുള്ളതു തന്റെ സമകാലീനന്മാർക്കു് ആർക്കും തന്നെ സംശയമുണ്ടായിരുന്നില്ല. അങ്ങനെ യേശു മുൾക്കിരീടവും ധൂമ്രവസ്ത്രവും ധരിച്ചു പുറത്തുവന്നു. പീലാത്തോസ് അവരോടു് ആ മനുഷ്യൻ ഇതാ (Ecce Homo) എന്നു പറഞ്ഞു (യോഹ 19: 5) മനുഷ്യൻമൂലം മരണമുണ്ടാകയാൽ മരിച്ചവരുടെ പുനരുത്ഥാനവും മനുഷ്യൻ മൂലമുണ്ടായി. (1 കോരി. 15: 21) ഒന്നാംമനുഷ്യൻ ഭൂമിയിൽ നിന്നു മണ്ണുകൊണ്ടുള്ളവൻ, രണ്ടാംമനുഷ്യൻ സ്വർഗ്ഗത്തിൽനിന്നുള്ളവൻ (1 കോരി 15: 47) വെറും പഴയമനുഷ്യരായ നമ്മെ പുതുമനുഷ്യരാക്കുവാൻ സ്വർഗ്ഗത്തിൽനിന്നിറങ്ങിയ യേശുക്രിസ്തുവിനോടു് നാം അനുരൂപരാകണം. ആ അർത്ഥത്തിലത്രെ പുതുമനുഷ്യനെ ധരിച്ചുകൊൾവിൻ. [എഫെസ്യ 4: 24) എന്നു വി. പൗലൂസ് പറഞ്ഞിരിക്കുന്നതു്. പാപമൊഴി

കെ എല്ലാററിലും നമുക്കു തുല്യമായ പരീക്ഷിക്കപ്പെട്ട നമുക്കു സമനായ ക്രിസ്തു സമ്പൂർണ്ണമനുഷ്യനായിരുന്നതിനാൽതന്നെ അതുല്യനത്രെ. "ദൈവമൊരുവനല്ലോ. ദൈവത്തിനും മനുഷ്യർക്കും മദ്ധ്യേ മദ്ധ്യസ്ഥനൊരുവൻ, എല്ലാവർക്കും വേണ്ടി മറുവിലയായി തന്നെത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തു യേശു തന്നെ. (1 തീമോത്തി 2: 5....6) ഇപ്രകാരമുള്ള ഉദ്ധരിണികൾ വർദ്ധിപ്പിക്കാതെ തന്നെ യേശുക്രിസ്തുവിന്റെ മനുഷ്യത്വത്തെ മററു വിധത്തിലും തിരുവചനത്തിൽനിന്നു് നമുക്കു മനസ്സിലാക്കാം. ലാസറിന്റെ കല്ലറയ്ക്കൽവച്ചു കരയുകയും പടകിൽ ഉറങ്ങുകയും ശിഷ്യന്മാരോടുകൂടി അപ്പം ഭക്ഷിക്കുകയും ദാഹിച്ചിട്ടു ശമരിയാക്കാരിയോടു വെള്ളംചോദിക്കുകയും ഗത്ശമനായിൽ രക്തം വിയർത്തുകൊണ്ടു് പ്രാർത്ഥിക്കുകയും ചെയ്ത മശിഹാ ഈദൃശസന്ദർഭങ്ങളിലെല്ലാം തന്റെ മനുഷ്യത്വത്തെ കാണിച്ചുവല്ലോ. എന്നാൽ അതേസമയത്തുതന്നെ അവൻ ദൈവംകൂടിയായിരുന്നതിനാൽ ലാസറിനെ ഉയിർപ്പിക്കുവാനും, കാററിനെയും കടലിനെയും ശാസിപ്പാനും, ജീവന്റെ അപ്പമായി തന്നെത്തന്നെ കൊടുക്കുവാനും ശമര്യാക്കാരിക്കു ജീവജലം നൽകുവാനും എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നടക്കട്ടെ എന്നു സമ്പൂർണ്ണമായി പിതാവിനു തന്നെത്തന്നെ വിധേയമാക്കുവാനും തനിക്കു സാധിച്ചു. ഇവിടെ മനുഷ്യത്വവും ദൈവത്വവും ഒന്നിനുപുറകെ ഒന്നായി തന്നിൽ വെളിപ്പെട്ടു എന്നു വ്യാഖ്യാനിച്ചുകൂടാ, ദാഹിച്ചതും ക്ഷീണിച്ചതും വിശന്നതും ക്രിസ്തുവിന്റെ മനുഷ്യത്വമല്ല പിന്നെയോ ക്രിസ്തു തന്നെയാണു്. തന്റെ സ്വർഗ്ഗീയ മഹിമ വിട്ടു് തന്നെ തന്നെ ഒഴിച്ചതാണ ലോകത്തിൽ വന്ന ദൈവത്തിന്റെ നിത്യപുത്രൻ അവിഭാജ്യമായ വിധത്തിൽ തന്നെ ദൈവവും മനുഷ്യനുമായി കാണപ്പെട്ടു.

മനുഷ്യപുത്രനെന്നും ദൈവപുത്രനെന്നും ഉള്ള രണ്ടു പദപ്രയോഗങ്ങൾ പുതിയ നിയമത്തിൽ തുടരെയായി നാം കാണുന്നു. ആദ്യത്തേതു (ലൂക്കോസ് 8: 28 റോമർ 1: 3-4, ഗലാത്യർ 2:20 കൊലൊസ്യർ 1: 13) തുടങ്ങിയ ഭാഗങ്ങളിലും രണ്ടാമത്തേതു് (മർക്കോസ് 8: 38 ലൂക്കോസ് 19: 10, അപ്പോ.പ്രവൃത്തി 7:56) മുതലായ ഭാഗങ്ങളിലും നോക്കുക. മനുഷ്യപുത്രൻ എന്ന വാക്കു് ഏകദേശം 40 പ്രാവശ്യം യേശുക്രിസ്തു തന്നെഉപയോഗിച്ചതായി സിനോപ്ററിക്ക് സുവിശേഷങ്ങളിൽ നാം വായിക്കുന്നു. അവിടെയെല്ലാം തന്നെക്കുറിച്ചു തന്നെയാണു് ഉപയോഗിച്ചിരിക്കുന്നതു്. സുവിശേഷങ്ങൾക്കു പുറമേ പ്രവൃത്തി 7: 56—ൽ മാത്രമേ പുതിയ നിയമത്തിൽ മനുഷ്യപുത്രൻ എന്നു ഉപയോഗിച്ചിട്ടുള്ളു. അവിടെയും ദൈവത്തിന്റെ വലത്തുഭാഗത്തു യേശുക്രിസ്തുവിനെ സ്തേഫാനോസ് കണ്ടതാണു് പറഞ്ഞിരിക്കുന്നതു്. മശിഹായുടെ ഒരു നാമധേയമായി വളരെ അർത്ഥഗാംഭീര്യത്തോടുകൂടി ആ പദപ്രയോഗം മനസ്സിലാക്കേണ്ടതാണു്. "രാത്രി ദർശനങ്ങളിൽ മനുഷ്യപുത്രനോടു സദൃശനായ ഒരുത്തൻ ആകാശമേഘങ്ങളിലൂടെ വരുന്നതു കണ്ടു." (ദാനിയേൽ 7: 13) എന്നു് ദാനിയേൽ ഉപയോഗിച്ചിരിക്കുന്ന മശിഹായെ സംബന്ധിച്ച നാമധേയം പുതിയ നിയമത്തിലും ഉപയോഗിച്ചിരിക്കകയാൽ സാധാരണ മനുഷ്യനല്ല പ്രത്യുത ഒരു സ്വർഗ്ഗീയ മനുഷ്യനാണു് യേശുക്രിസ്തു എന്നുകാണിപ്പാൻ ഈ അഭിധാനം ക്രിസ്തു തന്നെ ഉപയോഗിച്ചതാണു്. മനുഷ്യപുത്രനായിത്തീർന്ന ദൈവപുത്രൻ മനുഷ്യരെയും ദൈവത്തെയും തമ്മിൽ ബന്ധിപ്പിക്കുന്ന ഏക ശൃംഖലയത്രേ.

ഗുരോ (യാഹന്നാൻ 3.2)

കർത്താവേ (മർക്കോസ് 2:28, ലൂക്കോസ് 2:13 യോഹന്നാൽ 6: 68) രക്ഷിതാവു് എഫെസ്യ 5:23, 1 തീമോത്തി 4:10 തീത്തോസ് 2: 13 ഇമ്മാനുവേൽ മത്തായി 1: 23 മുതലായ നാമങ്ങൾ ക്രിസ്തുവിനെക്കുറിച്ചു ഉപയോഗിച്ചിരിക്കുന്ന വേദഭാഗങ്ങൾ പരിശോധിച്ചാൽ താൻ മനുഷ്യനായിത്തീർന്നതു ദൈവമായതുകൊണ്ടാണു് അവ അന്വർത്ഥമായിത്തീരുന്നതെന്നു മനസ്സിലാക്കാം. ദൈവം നമ്മോടുകൂടെ യഥാർത്ഥ മനുഷ്യനായി വന്നതിനാൽ നമ്മെ രക്ഷിപ്പാൻ അവനു സാധിച്ചു. അവൻ മനുഷ്യനായില്ലായിരുന്നുവെങ്കിൽ മനുഷ്യരെ രക്ഷിപ്പാൻ കഴികയില്ലായിരുന്നു.

2 കോരി 8:9ൽ സമ്പന്നൻ എന്നും ദരിദ്രൻ എന്നും ഉള്ള വാക്കിനു പകരം ദൈവമെന്നും മനുഷ്യനെന്നും മാററി വായിച്ചാൽ അർത്ഥം കുറേക്കൂടി വ്യക്തമാകുന്നതാണു്. അതായതു നമ്മുടെ കർത്താവായ യേശുക്രിസ്തു ദൈവമായിരുന്നിട്ടും അവന്റെ മനുഷ്യത്വത്താൽ നിങ്ങൾ ദൈവികരാകേണ്ടതിനു നിങ്ങൾനിമിത്തം മനുഷ്യനായിത്തീർന്ന കൃപ നിങ്ങൾ അറിയുന്നുവല്ലോ. വെറും 29 വയസ്സു മാത്രം അപ്പോൾ പ്രായമുണ്ടായിരുന്ന അത്താനാസ്യോസ് ശെമ്മാശൻ നിഖ്യാസുന്നഹദോസിൽ സ്തുതിചൊല്ലാക്കപ്പെട്ട വിശ്വാസത്തിനു വേണ്ടിഅറിയോസിനെതിരായി വാദിച്ചപ്പോൾ മേൽപറഞ്ഞ സത്യം ശക്തിയായി സംരക്ഷിച്ചുകൊണ്ടു് പ്രതിവാദം നടത്തി. നാം ദൈവമാകേണ്ടതിനു അവൻ മനുഷ്യനായി എന്നു് അദ്ദേഹം മനുഷ്യാവതാരത്തെക്കുറിച്ചു ആദ്യമായി എഴുതിയ ചെറു പുസ്തകത്തിൽ പറഞ്ഞിരുന്നു.

ദൈവത്വത്തെയും മനുഷ്യത്വത്തെയും വ്യാഖ്യാനിക്കുവാൻ കൽക്കദൂനിയാ സുന്നഹദോസ് 451-ൽനിശ്ചയിച്ച ഇരു സ്വഭാവവാദവും അന്നു വേദവിപരീതമെന്നു തള്ളപ്പെട്ട ഏക സ്വഭാവവാദവും ആധുനിക വേദശാസ്ത്രജ്ഞന്മാരുടെ നോട്ടത്തിൽ വിശദീകരിച്ചു വരുമ്പോൾ ഏതാണ്ടു് അർത്ഥശൂന്യമായിത്തീരുന്നു. ദൈവത്വത്തെക്കുറിച്ചു ത്രിയേകൻ എന്നു സഭ വിശ്വസിക്കുന്നതുപോലെ യേശുക്രിസ്തുവിന്റെ സ്വഭാവത്തെക്കുറിച്ചും ദ്വിയേകത്വം എന്നു പറഞ്ഞെങ്കിൽ മാത്രമേ അതിന്റെ രഹസ്യം മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. ആകയാൽ രണ്ടിൽ ഒന്നിനെ വേദവിപരീതമായി തള്ളുന്നതുമാക്കാര്യത്തിൽശരിയല്ല. രഹസ്യങ്ങളിലേക്കും വലിയ രഹസ്യമായ മനുഷ്യാവതാരത്തെക്കുറിച്ചു വിവരിക്കുമ്പോൾ സാധാരണക്കാർക്കു വിരോധാഭാസമെന്നു തോന്നാവുന്ന പദപ്രയോഗം ഒഴിച്ചുകൂടാൻ പാടില്ലാത്തതായിത്തീർന്നേക്കാം. ക്രിസ്തുവിന്റെ സ്വഭാവം അങ്ങനെയുള്ള ഒരുവൈരുദ്ധ്യാത്മകമായ രഹസ്യമാണു്. (**Paradoxical mystery**) നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി അവൻ മനുഷ്യനായിത്തീർന്നതിനാൽ നമുക്കു പ്രത്യാശയ്ക്കുവകാശമുണ്ടു്.

---

## വാരപഞ്ചാംഗം

| | മാർച്ച് | കുംഭം |
|---|---|---|
| ഞായർ | 6 | 22 |
| തിങ്കൾ | 7 | 23 |
| ചൊവ്വാ | 8 | 24 |
| ബുധൻ | 9 | 25 |
| വ്യാഴം | 10 | 26 |
| വെള്ളി | 11 | 27 |
| ശനി | 12 | 28 |

**Thought for the Week**

In his liesure a man should criticise his conscience by reflection and discipline his character by meditation; but at the moment for action he must act, being what he is, and knowing that his spontaneous judgements, however much they still need correction, have the authority of the garnered experience of the race.

Archbishop Temple.

THE CHURCH WEEKLY

# രാജാവും മന്ത്രിയും

ഒരു രാജാവിന് അഭിജ്ഞനും പ്രാപ്തനുമായ ഒരു മന്ത്രിസത്തമൻ ഉണ്ടായിരുന്നു. വളരെ കൃത്യനിഷ്ഠ പാലിച്ചിരുന്ന മന്ത്രി ഒരു ദിവസം സാധാരണസമയത്തിൽ വളരെ താമസിച്ചുകൊട്ടാരത്തിൽ എത്തിയപ്പോൾ രാജാവു ചോദിച്ചു, താമസിച്ചതിന്റെ കാരണമെന്താണെന്ന്. തന്റെ കൊച്ചുമകൻ അന്നുരാവിലെ വളരെ ദുശ്ശാഠ്യവും നിർബന്ധവുംകൊണ്ടു കരഞ്ഞുവെന്നും, അവനെ ഒന്നു സമാധാനപ്പെടുത്തി പോരാൻവേണ്ടിയാണ് ഇത്രയും താമസിച്ചതെന്നും മന്ത്രി മറുപടി പറഞ്ഞു. "ഹെയ് ഒരു കൊച്ചുകുട്ടിയെ സാന്ത്വനപ്പെടുത്താൻ ഇത്രയും സമയം വേണോ?" എന്നായി രാജാവ്. "തിരുമേനി കോപിക്കയില്ലെന്ന് ഉറപ്പു തരാമെങ്കിൽ ഞാനതു് തെളിയിച്ചുതരാം" എന്ന് മന്ത്രി വാദിച്ചു. രാജാവു ഉറപ്പു നൽകി. "എന്നാൽ ഞാൻ ഒരു കൊച്ചുകുട്ടിയായി അഭിനയിക്കാം. തിരുമേനി സമാധാനപ്പെടുത്താൻ ശ്രമിക്കുന്ന ഒരു പിതാവിന്റെ ഭാഗം നിർവഹിച്ചു എന്നെ സമാധാനപ്പെടുത്തുക" മന്ത്രി പറഞ്ഞു, രാജാവു സമ്മതിച്ചു. മന്ത്രി കരച്ചിലും തുടങ്ങി. "പഞ്ചസാര തരാം കൽക്കണ്ടം തരാം, കളിപ്പാട്ടം വാങ്ങിതരാം നിനക്കെന്തുവേണമെന്നു പറഞ്ഞാൽ മതി" എന്നെല്ലാം രാജാവു പറഞ്ഞു സമാധാനപ്പെടുത്താൻ ശ്രമിക്കുമ്പോൾ കരച്ചിലിന്റെ ഉഗ്രത വർദ്ധിക്കുകയല്ലാതെ കുറയുകയില്ല. ഇന്നതു വേണമെന്നു മന്ത്രി പറയുകയുമില്ല. ഇങ്ങനെ ഒരു മണിക്കൂർ നടന്നപ്പോൾ രാജാവിന്റെ ക്ഷമയറ്റു കോപാവിഷ്ടനാകാൻ ഭാവിക്കുന്നതു് മന്ത്രി കണ്ടു. "എനിക്കു കരിമ്പു വേണം" എന്നു മന്ത്രി പറഞ്ഞു. ഓ! ഇതിനാണോ ഇത്രയധികം കരഞ്ഞതു്. അതു പറഞ്ഞാൽ മതിയായിരുന്നല്ലോ" എന്നു പറഞ്ഞു രാജാവ് കരിമ്പു വരുത്തിക്കൊടുത്തു. കരിമ്പു കൈയിൽ കൊടുത്തതു തട്ടിക്കളഞ്ഞിട്ട് മന്ത്രി മുമ്പിലത്തെപ്പോലെ കരച്ചിൽ തുടങ്ങി. രാജാവ് സമാധാനപ്പെടുത്താൻ വീണ്ടും ശ്രമം തുടങ്ങി. ഒരു മണിക്കൂർ അങ്ങനെ കഴിഞ്ഞപ്പോൾ രാജാവിന് കോപത്തിന്റെ ലക്ഷണങ്ങൾ കണ്ടതിനോടുകൂടി മന്ത്രി പറഞ്ഞു. "എനിക്കു കരിമ്പു മുറിച്ചുവേണം" "ഇതു പറഞ്ഞാൽ മതിയായിരുന്നല്ലോ. ഇത്രയധികം കരയണോ" എന്നു ചോദിച്ച് രാജാവു കരിമ്പു മുറിപ്പിച്ചു കൊടുത്തു. അപ്പോൾ കരച്ചിൽ പണ്ടത്തേതിന്റെ പിന്നത്തെയായി. ഒരു മണിക്കൂർ വീണ്ടും ആ അഭിനയം തുടർന്നപ്പോൾ രാജാവിന്റെ ക്ഷമയറ്റു. അപ്പോൾ മന്ത്രി പറയുകയാണ്. "എനിക്കു ആ കരിമ്പ് മുറിക്കുന്നതിനു മുമ്പിരുന്നതുപോലെ കൂട്ടിച്ചേർത്തു തരണം" രാജാവു തോൽവി സമ്മതിച്ചു. ഇങ്ങനെയൊരു കഥ കേട്ടിട്ടുണ്ട്. ഈ കഥയെ അനുസ്മരിപ്പിക്കുന്ന രൂപത്തിലാണ്, കഴിഞ്ഞ 40 ദിവസങ്ങളായി മലങ്കര സുറിയാനിസഭയിലെ സമാധാനാലോചനകൾ നടന്നുകൊണ്ടിരിക്കുന്നതു്. ഓരോ ഘട്ടം തരണം ചെയ്തുകഴിയുമ്പോൾ പിന്നത്തെ വൈഷമ്യമെന്താണെന്നുള്ള ഉൽക്കണ്ഠയാണ് സമാധാനകാംക്ഷികളെ അഭിമുഖീകരിക്കുന്നതു്. 45 വർഷക്കാലം കേസു കളിച്ചതല്ലേ? 45 ദിവസമെങ്കിലും ഉപവാസകർ അവിടെ കിടക്കട്ടെയെന്നൊരുമട്ടിൽ വാദങ്ങളും എതിർവാദങ്ങളുമായി ചുമതലപ്പെട്ടവർ കഴിഞ്ഞുകൂടുന്നു. ഈ ജീവിതനാടകത്തിലെ രംഗങ്ങൾ ഈ നാട്ടിലെ സംസ്കാര സമ്പന്നരായ ഹിന്ദുക്കൾ ആണ് വീക്ഷിച്ചുകൊണ്ടിരിക്കുന്നതെന്ന്, കുരിശിൽ തറയ്ക്കപ്പെട്ട ക്രിസ്തുവിവന്റെ ദൗത്യം വഹിക്കുന്നവെന്നഭിമാനിക്കുന്നവർ സ്മരിക്കുന്നതേയില്ല. കേവലം ഭൗതികമായ സന്ധിയാലോചനകളിൽ ഇതിൽ കൂടുതൽ സ്നേഹവും, മഹാമനസ്കതയും, ഔദാര്യവും, പ്രതിപക്ഷ ബഹുമാനവും പ്രദർശിപ്പിച്ചു കാണാറുണ്ട്. ദൈവത്തിന്റെ നാമത്തിൽ കൂടുന്നവർ അവയ്ക്കൊന്നും അധീനരാകേണ്ട ആവശ്യമില്ലെന്നു ധരിച്ചുവശായാൽ പിന്നെയെന്താണു ഗതി. മാർ ഒസ്താത്തിയോസ് തിരുമേനി കുരിശുപള്ളിയങ്കണത്തിൽ വച്ചു ഇപ്രകാരം പ്രസംഗിക്കയുണ്ടായി.

"സമാധാനം എത്രയും വേഗമുണ്ടാകുമെന്നാണു എന്റെ വിശ്വാസം. ഞാൻ അതിന് അതിയായി ആഗ്രഹിക്കുകയും ചെയ്യുന്നു. ഞാൻ ഒരു ധൃതിക്കാരനാണെന്നു ബാവായും, മറ്റു തിരുമേനിമാരും ജനങ്ങളും പറയുന്നു. നാല്പതിൽപ്പരം കൊല്ലക്കാലമായിട്ടുള്ള അസമാധാനം അവസാനിപ്പിക്കണമെന്നാഗ്രഹിക്കുന്നതിൽ യാതൊരുധൃതിയുംഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.

നിങ്ങൾ ഈ ശ്രമം വിട്ടുകളയരുതു്. കിണറു കുഴിക്കുന്നതുപോലെ കുഴിക്കുക പിന്നെയും കുഴിക്കുക, അങ്ങനെ കുഴിക്കുമ്പോൾ വെള്ളം കാണുക തന്നെ ചെയ്യും. ഇപ്പോഴത്തെ ഈ വഴി വിട്ടുകളഞ്ഞാൽ വഴക്ക് എക്കാലവും നിലനിൽക്കും. അനേകകാലമായി നാം ചെയ്തുവന്നിട്ടുള്ള പാപം ഈ യജ്ഞംമൂലം പരിഹൃതമാകുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇത്തവണ ഇതു് തീർന്നില്ലെങ്കിൽ ഒരിക്കലും തീരാൻ പോകുന്നില്ല. ഇന്ത്യയിലെ ആദിമ സഭയായ ഈ സഭ യോജിച്ചു കഴിഞ്ഞാൽ മറ്റുള്ളവരും നമ്മിലേക്കു ആകർഷിക്കപ്പെടും. ഭിന്നിച്ചുനിന്ന് സുവിശേഷീകരണം നടത്തുവാൻ സാദ്ധ്യമേയല്ല.

ശീമയിൽനിന്ന് വരുന്ന ഒരു കത്തിന്റെ അടിസ്ഥാനത്തിൽ സമാധാനക്കാര്യം നീട്ടുവാൻ പാടുള്ളതല്ല. ഇവിടെ ഇക്കാര്യം തീർത്താൽ, നാട്ടുകാരും മെത്രാച്ചന്മാരും കൂടി തീർത്താൽ; അതുനന്നായി എന്നു മാത്രമേ പ: പാത്രിയർക്കീസുബാവാ പറകയുള്ളൂ. പാത്രിയർക്കീസ് സമ്മതിക്കയില്ലെന്നുള്ള ദുശ്ശങ്കയാണ് വലിയ ആപത്ത്. സമാധാനത്തിനു തടസ്സമുണ്ടാക്കുകയല്ല വേണ്ടതു്" മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഈ വാചകങ്ങൾ മലങ്കര സുറിയാനി സഭയിലെ 99. 9 ശതമാനം ആളുകളുടെ ഹൃദയങ്ങളിൽ ഞെരുങ്ങി നെടുവീർപ്പിടുന്ന ആശയഗതിയെ പ്രസ്പഷ്ടമാക്കുകയാണെന്നുള്ളതിന് സംശയമില്ല.

പ്രതിവാരപ്രഭാഷണം (The Sermonfor the week)

# ദർശനമില്ലാത്ത ജനം

(എം. ററി)

"പിന്നെ എലീശാ പ്രാർത്ഥിച്ചു; യഹോവേ, ഇവൻ കാണത്തക്കവണ്ണം ഇവന്റെ കണ്ണു തുറക്കേണമെ".

(2 രാജാക്കന്മാർ 6:17)

പട്ടി പൂച്ച മുതലായ മൃഗങ്ങളുടെ കുഞ്ഞുങ്ങൾ ജനിക്കുമ്പോൾ അവയ്ക്കു കാഴ്ചയില്ല. ജനിച്ചു കഴിഞ്ഞു കുറെ ദിവസങ്ങൾക്കുശേഷമാണ് അവയുടെ കണ്ണുതുറക്കുന്നത്. ആത്മീയ നയനങ്ങളെ സംബന്ധിച്ച് മനുഷ്യന്റെ സ്ഥിതിയും ഇതു തന്നെയാണ്. മനുഷ്യൻ കണ്ണുള്ളവനെങ്കിലും കാണുന്നില്ല. കുരുടന്മാരെപോലെ ഈ ലോകത്തിൽ ജീവിച്ചു കടന്നുപോകുന്ന ആളുകൾ അസംഖ്യമുണ്ട്. നമ്മുടെ ശാരീരിക കണ്ണുകൾക്കു ദൃശ്യമായ കാര്യങ്ങളുടെ പിന്നിൽ സ്ഥിതിചെയ്യുന്ന ആത്മീയ യാഥാർത്ഥ്യങ്ങൾ ഉണ്ട്. അവയേ കാണുവാൻ കഴിയാത്തവർ ആത്മീയമായി കുരുടന്മാർ ആണ്. നമുക്കു ദർശനം അവശ്യമാണ്. ദർശനം എന്നു പറഞ്ഞാൽ ആന്തരീയമായ കാഴ്ച എന്നർത്ഥം; അതായത്, ബാഹ്യമായ സംഭവങ്ങളുടെയും പ്രത്യക്ഷമായ ഈ പ്രപഞ്ചത്തിന്റെയും അർത്ഥവും അവ ഉൾക്കൊള്ളുന്ന നിത്യമായ മൂല്യങ്ങളും തിരിച്ചറിയുവാനുള്ള കഴിവ്.

"ദർശനം ഇല്ലാത്തെടത്തു ജനം നശിക്കുന്നു" എന്നൊരു വേദവാക്യമുണ്ട്. (സദൃശവാക്യങ്ങൾ 29:18) ദൈവിക ദർശനത്തെക്കുറിച്ചാണ് ഇവിടെ പറയുന്നത്. ദൈവത്തെ സംബന്ധിച്ച യാഥാർത്ഥ്യബോധം ഇല്ലാതെയാകുമ്പോൾ മനുജാതിയുടെ അധഃപതനം ആരംഭിക്കുന്നു. "മനുഷ്യനു അപ്പംകൊണ്ടു മാത്രം ജീവിക്കുവാൻ കഴിയുകയില്ല" എന്നതാണ് ഇതിന്റെ കാരണം. ധനവും വസ്തുവകകളും കൊണ്ടുമാത്രം സുഖമായി കഴിയാമെന്നു വ്യാമോഹിക്കുന്ന മനുഷ്യന്റെ സ്വഭാവവും സാമൂഹ്യ ഭദ്രതയും അവയുടെ അടിസ്ഥാനമായിരിക്കുന്ന ദൈവ വിശ്വാസത്തിന്റെ അഭാവം മൂലം ശിഥിലീഭവിക്കുന്നു. ജീവിതത്തിന്റെ ആത്മീയ അടിസ്ഥാനത്തെ നിഷേധിച്ചു ജീവിക്കുന്ന മനുഷ്യൻ പ്രപഞ്ചത്തിന്റെ ഘടനയ്ക്കു വിപരീതമായി ജീവിക്കുവാനാണ് ശ്രമിക്കുന്നത്. ആ ശ്രമം ആപൽക്കരമാണ്. മനുഷ്യൻ ഇന്നു ശാസ്ത്രീയമായി വളരെ പുരോഗമിച്ചു എന്നഭിമാനിക്കുന്നു. എന്നാൽ മനുഷ്യന്റെ കണ്ടുപിടുത്തങ്ങൾ തന്നെ അവനു കണ്ഠകോടാലിയായിത്തീർന്നിരിക്കുന്നു. മനുഷ്യൻ നിർമ്മിച്ച ആററം ബോംബും ഹൈഡ്റജൻ ബോംബും അവനെ നശിപ്പിക്കുവാൻ കാത്തുനിൽക്കുകയാണ്. ആത്മീയ ദർശനമില്ലാതെയുള്ള പുരോഗതിയുടെ ശിക്ഷയാണ് ഇന്നു ലോകം അനുഭവിച്ചുകൊണ്ടിരിക്കുന്നത്; ഇനിയും കൂടുതലായി അനുഭവിക്കുമെന്നു ഭയപ്പെടുന്നു.

ദർശനം ഇല്ലാത്തെടത്തു ജനം നശിക്കുന്നു എന്നുള്ളതു പരമാർത്ഥം തന്നെ. എന്നാൽ ദർശനം ഉണ്ടായതുകൊണ്ട് മാത്രം ഫലമില്ല. ദർശനം ഉണ്ടായിട്ടും അതിനെ അനുസരിക്കാതിരുന്നാൽ നാശം സംഭവിക്കും. വിശുദ്ധ പൌലൂസ് അപ്പസ്തോലന്റെ ജീവിതം ഒരു മഹാ അത്ഭുതമാണ്. ലോകത്തെ കീഴ്മേൽ മറിച്ച ആ ജീവിതത്തിന്റെ രഹസ്യമെന്തായിരുന്നു എന്നു ചോദിച്ചാൽ ഒരൊററ വാചകത്തിൽ അതിനു മറുപടി പറയാം. അദ്ദേഹം അഗ്രിപ്പാ രാജാവിനോട് പറഞ്ഞ വചനം ഉദ്ധരിച്ചാൽ മതി. "അതുകൊണ്ട് അഗ്രിപ്പാ രാജാവേ, ഞാൻ സ്വർഗ്ഗീയ ദർശനത്തിനു അനുസരണക്കേടു കാണിക്കാതെ ആദ്യം ദമസ്കാസിലും യെരുശലേമിലും യഹൂദ്യ ദേശത്തെങ്ങും ഉള്ളവരോടും പിന്നെ ജാതികളോടും മാനസാന്തരപ്പെട്ടു ദൈവത്തിങ്കലേക്കു തിരിഞ്ഞു മാനസാന്തരത്തിനു യോഗ്യമായ പ്രവൃത്തികൾ ചെയ്യണം എന്നു പ്രസംഗിച്ചു."

വിജയകരമായി പര്യവസാനിച്ചിട്ടുള്ള ഏതു ജീവിതം എടുത്തു നോക്കിയാലും ദർശനത്തിനു അനുയോജ്യമായ പ്രവൃത്തിയും കാണാം. ദർശനം ലഭിച്ചതുകൊണ്ടായില്ല; ദർശനം അനുസരിച്ച്, ജീവിക്കണം. പ്രവൃത്തിപഥത്തിലെത്താത്ത ദർശനം മാഞ്ഞുപോകുന്നു.

യുവജനങ്ങൾക്കു ദൈവത്തിൽ നിന്ന് ലഭിക്കുന്ന ഏററവും വലിയ ഒരു ദാനമാണ് ആത്മീയ ദർശനം. യുവദശയിലാണ് ആദർശങ്ങൾ ഉടലെടുക്കുന്നത്, തങ്ങളുടേയും മററുള്ളവരുടേയും തങ്ങൾ ഉൾപ്പെട്ടു നിൽക്കുന്ന സഭയുടേയും സമുദായത്തിന്റെയും ആദർശപരമായ ചിത്രങ്ങൾ അവർ വിഭാവനം ചെയ്യുന്നു. അവയുടെ സാക്ഷാൽക്കരണത്തിനായി ആത്മാർത്ഥതയോടെ അവർ പ്രവർത്തിക്കുന്നു. ഇ

# കുരിശിന്റെ സന്ദേശം.

(റവ. ജെ. ററി. സീമൻഡു്സു്)

ദൈവത്തിന്റെ പ്രിയപുത്രനെ മനുഷ്യൻ ക്രൂശിച്ചു. 1900 വർഷം മുൻപു നടന്ന ഒരു ക്രൂരകൃത്യമാണിതു്. എല്ലാക്കാലത്തും എല്ലാമനുഷ്യർക്കും രക്ഷനൽകുന്നതാണു് കുരിശു്. പലസ്റ്റീൻ നാട്ടിൽ ഇന്നു് കാൽവറിക്കുന്നു് വിജനമായിക്കിടക്കുന്നു. കർത്താവിനെ ക്രൂശിച്ച മരക്കുരിശിന്റെ ശൂന്യശിഷ്ടം പോലും ഇന്നില്ല. ക്രിസ്തുവിൽ നിന്നും ഒഴുകിയ രക്തത്തിന്റെ കണികപോലും ഇന്നില്ല. നമ്മുടെ ഭയങ്കര പാപങ്ങൾ ഓരോന്നും ഇന്നും യേശുവിനെ കുരിശിച്ചു കൊണ്ടിരിക്കുന്നു.

യേശുവിനെ പിടിച്ചവർ ആദ്യം ചെയ്തതു് വെള്ളവസ്ത്രം മാററി ചുവന്ന അങ്കി ധരിപ്പിക്കയാണു്. അതു് രാജത്വചിഹ്നമാണു്. കിരീടം ധരിപ്പിച്ചു. അതു് മുൾമുടിയായിരുന്നു. ചെങ്കോൽ കൊടുത്തു മുട്ടുകുത്തി. ഇതെല്ലാം പരിഹാസരൂപത്തിലാണു്. മഹാപുരോഹിതന്മാരും മതാധിപന്മാരുമാണു്, ഇതൊക്കെ ചെയ്തതും ചെയ്യിച്ചതും. ഹൃദയംകൊണ്ടു അവർ യേശുവിനെ വെറുത്തു. പാപത്തിന്റെ ഉത്ഭവസ്ഥാനം ഹൃദയമാണു്. അവർ കപടഭക്തിക്കാരായിരുന്നു. നമ്മുടെ കപടഭക്തി യേശുവിനെ കുരിശിക്കുന്നു. നാം ഇന്നു് നാവുകൊണ്ടു് അവനെ സ്തുതിക്കയും പ്രവൃത്തികളാൽ നിന്ദിക്കയും ചെയ്യുന്നു.

ഒരു പള്ളിയിൽ ഒരാൾ ഒരിക്കൽ പ്രസംഗിച്ചു. വളരെ നന്നായി വാഗ്മിത്തത്തോടു കൂടിയപ്രസംഗം. അതിശയഗാംഭീര്യമുള്ളതു്. അഭിനന്ദനാർഹമായ പ്രസംഗം. പ്രസംഗം കേട്ടുകൊണ്ടിരുന്ന ഭാര്യ എഴുന്നേററു വീട്ടിൽ ചെന്നു് പ്രസംഗകനായ ഭർത്താവിന്റെ ബഡിംഗ്ഗു് എടുത്തു കെട്ടി പള്ളിയിൽ കൊണ്ടുവന്നു. നേരേ ഭദ്ര്യസ്വിധത്തിൽ എത്തി. അദ്ദേഹം പ്രസംഗം നിറുത്തി. ഇതെന്തിനെന്നു ചോദിച്ചു. അങ്ങു നല്ല ഒന്നാന്തരം പ്രസംഗം പറയുന്നു. പള്ളിയിൽ വളരെ നല്ലവൻ. വീട്ടിലോ കോപിക്കുന്നു. എന്നെ തല്ലുന്നു. കുടുംബപ്രാർത്ഥന നടത്തുന്നില്ല. ഞാനിതൊക്കെ വളരെ നാളായി അനുഭവിച്ചുകൊണ്ടിരിക്കുകയാണല്ലോ. അതുകൊണ്ടു് എന്നും പള്ളിയിലായിരുന്നാൽ നല്ലവനായിരുന്നുകൊള്ളുമല്ലോ. ഞാൻ ചോറും കറിയുമെല്ലാം ആവശ്യമുള്ളതെല്ലാംതന്നെ ഇവിടെ തരാം എന്നു പറഞ്ഞു് അദ്ദേഹം വളരെ ലജ്ജിതനാക്കി. ഇതാണു് പലരുടെയും അനുഭവം. നമ്മുടെ പ്രവൃത്തികളാൽ നാം കർത്താവിനെ കുരിശിക്കുന്നു.

ചമ്മട്ടികൊണ്ടു അടിച്ചു ഒൻപതുതരം തോലും ചില ലോഹങ്ങളും ചേർത്തുണ്ടാക്കുന്നതാണു് ചമ്മട്ടി. അതുകൊണ്ടു് പുറത്തു് അടിച്ചു മാംസക്കഷണം ഉതിർന്നു പോകുന്ന അടിയാണതു്. കോപം വിദ്വേഷം ഇവയാണു് ചമ്മട്ടി. വിദ്വേഷം നമ്മിൽ ഉ

ങ്ങനെയുള്ള പ്രവർത്തനം ഏതു സമുദായത്തിന്റെയും അമൂല്യ സമ്പത്താണു്. മാഞ്ഞുപോയ ദർശനത്തെ വീണ്ടെടുക്കുവാൻ അതു സഹായിക്കും.

മലങ്കര സുറിയാനി സഭ നാശഗർത്തത്തിലേക്കു പ്രയാണം ചെയ്യുവാൻ തുടങ്ങിയിട്ടു നാളുകൾ വളരെയായി. അധികം ആളുകളും നിരാശയിൽ ആണ്ടുകിടന്നിരുന്നു എന്നു പറയുന്നതിൽ അതിശയോക്തിയുണ്ടെന്നു തോന്നുന്നില്ല. ഇപ്പോൾ ചില ആശാകിരണങ്ങൾ വീശിത്തുടങ്ങിയിട്ടുണ്ടു്. അവയുടെ വെളിച്ചത്തിൽ സഭ ഒരു പുതിയ ദർശനം കാണേണ്ടിയിരിക്കുന്നു. നമ്മുടെ കേവലം ലൗകികമായ വീക്ഷണഗതിയിൽ നിന്നു വിഭിന്നമായ ഒരാത്മീയവീക്ഷണം സഭയെക്കുറിച്ചും സഭയുടെ പരിപാടിയേക്കുറിച്ചും നമുക്കുണ്ടാകണം. ആ വീക്ഷണത്തിൽ നിന്നും സൃഷ്ടിപരമായ സംരംഭങ്ങൾ ഉടലെടുക്കണം. അല്ലാത്തപക്ഷം ഭിന്നിച്ചുനിന്ന രണ്ടു വിഭാഗങ്ങൾ കേസു് പിൻവലിച്ചതുകൊണ്ടോ അന്യോന്യം സ്വീകരിച്ചതുകൊണ്ടോ യാതൊരു പുരോഗമനവും ഉണ്ടാകുവാൻ പോകുന്നില്ല.

ഒന്നാമതായി ഒരു പുതിയ ദർശനത്തിന്റെ ആവശ്യകതേപ്പററിത്തന്നെ എല്ലാവർക്കും ബോധമുണ്ടാകണം. അങ്ങനെയുള്ള ദർശനത്തിനായി ആഴമായി ആഗ്രഹിക്കണം. രണ്ടാമതായി ദർശനം ലഭിക്കണമെങ്കിൽ നാം ദൈവത്തെ സമീപിക്കണം, ദൈവസന്നിധിയിൽ പ്രാർത്ഥനാപൂർവ്വം കാത്തിരിക്കണം. എലീശാ പ്രവാചകൻ ദൈവത്തോടു പ്രാർത്ഥിക്കയാണു് ചെയ്തതു്. അല്ലാതെ, 'നിന്റെ കണ്ണുതുറക്കുക' എന്നു് ആ ചെറുപ്പക്കാരനോടു പറയുകയല്ല ചെയ്തതു്. ദൈവത്തിനു മാത്രമേ മനുഷ്യന്റെ കണ്ണു തുറക്കുവാൻ കഴിയുകയുള്ളു. ദൈവം നമ്മെ കാണുന്നതു പോലെ നമുക്കു നമ്മെത്തന്നെയും നമ്മുടെ സഭയേയും കാണുവാൻ കഴിയണം, അതായതു് ലോകത്തിന്റെ വെളിച്ചമായ യേശുനാഥന്റെ പ്രമാണങ്ങളും അഭിലാഷവും അനുസരിച്ചു് നമ്മുടെ നിലയെന്താണെന്നറിയുവാൻ നമുക്കു കഴിയണം.

'ഞങ്ങൾ കാണുന്നു' എന്നു പറഞ്ഞ പരീശന്മാരെ കർത്താവു ശാസിക്കയാണചെയ്തതു്. നാം കാണുന്നു എന്നഭിമാനിക്കുന്ന പലതും നമ്മുടെ അഹംഭാവത്തിന്റേയും അന്ധതയുടേയും ലക്ഷണങ്ങളാണു്. തെററായ നമ്മുടെ ദർശനത്തെ തിരുത്തുവാനും പുതിയ സ്വർഗ്ഗീയ ദർശനം കാണുവാനും കഴിയത്തക്കവണ്ണം നമുക്കു നമ്മെത്തന്നെ വിനയപ്പെടുത്താം. അപ്പോൾ ദൈവത്തിന്റെ വെളിച്ചം നമ്മുടെ അന്ധകാരത്തിൽ പ്രകാശിക്കും. നമുക്കും നമ്മുടെ സഭയ്ക്കും ആവശ്യമായ പുതിയ ദർശനം ലഭിക്കുവാൻ ദൈവം സംഗതിയാക്കട്ടെ.

ഉവാകുമ്പോൾ നാം യേശുവിനെ ചമ്മട്ടികൊണ്ടു് അടിക്കുന്നു. കോപവും വിദ്വേഷവും മൂലം സ്നേഹം നഷ്ടപ്പെടുന്നു. അതു് ചുഴലിക്കാററുപോലെയാണു്. അമ്മേരിക്കയുടെ തെക്കേതീരത്തു വലിയ കാററടിക്കാറുണ്ടു്. അതു് വീടുകളും വന്മരങ്ങളും മറിച്ചിട്ടു് വളരെ നാശംചെയ്യും. ഇതുപോലെയാണു് കോപവും വിദ്വേഷവും.

ഞാൻ ഒരിക്കൽ അഹമ്മദബാദിൽ പ്രസംഗിച്ചു. യോഗം കഴിഞ്ഞപ്പോൾ ഒരു ഗവണ്മെൻറു ആശുപത്രിയിലെ ലേഡീഡോക്ടർ അടുത്തു വന്നു. ഞാൻ വളരെ കോപിഷ്ടയാണു്, അതിൽ നിന്നും വിമുക്ത ആകുന്നതു് എങ്ങനെ എന്നു ചോദിച്ചു. സകല പാപങ്ങളും പോക്കി ശുദ്ധീകരിക്കുന്നതിനുള്ള യേശുവിന്റെ ശക്തിയെപ്പററി ഞാൻ പറഞ്ഞു. വളരെ പ്രാർത്ഥിക്ക, വിടുതൽ കിട്ടും. അടുത്തവർഷം ഞാനവിടെ ചെന്നപ്പോൾ അറിഞ്ഞു. ലേഡിഡോക്ടറിൽ വലിയ പരിവർത്തനം ഉണ്ടായി എന്നു്. രോഗികളോടു കാരുണ്യപൂർവം പെരുമാറുന്നു. സാധുക്കളെ സ്നേഹിക്കുന്നു. ഹൈന്ദവനായ ഡോക്ടർ ഇതെങ്ങിനെസാധിച്ചു എന്നു ചോദിച്ചു. വല്ല മരുന്നും കുടിച്ചോ. ഇൻജക്ക്ഷൻ എടുത്തോ എന്നു ചോദിക്കും. ഇല്ല. യേശുവിന്റെ രക്തം എന്നെ ശുദ്ധീകരിച്ചു എന്നു അവർ സാക്ഷിക്കുന്നതായി ഗ്രഹിച്ചു.

മുൾകിരീടം. മുള്ളു് ക്രൂർമ്മയുള്ളതാണു്. അതു് കുത്തിത്തുളയ്ക്കും. ദുർഭാഷണങ്ങൾ കുത്തിത്തുളയ്ക്കുന്നതാണു്. അന്യരെപ്പററിയുള്ള ദൂഷ്യം പറച്ചിൽ കർത്താവിന്റെ ശിരസ്സിൽ മുൾകിരീടം തറയ്ക്കുകയാണു്. ദൂഷണം വിഷമാണു്. അപവാദം പറച്ചിലിനു് കർണ്ണാടകഭാഷയിൽ ചെവിയിൽ ഊതുക എന്നർത്ഥം വരുന്ന പദമാണു് ഉപയോഗിക്കുന്നതു്. അതു സാർത്ഥകമാണല്ലോ.

ആണി അടിച്ചു തറച്ചു. ഇരുമ്പുകട്ടപ്പുമുള്ളതു്. അതു വളയുകയില്ല. ഹൃദയ കാഠിന്യം വലിയ പാപമാണു്. മററുള്ളവരുടെ ഗുണദോഷം ശ്രദ്ധിക്കയില്ല. സ്വേച്ഛാപരമായ ജീവിതമാണു് അതു്. മുടിയൻ പുത്രനുപററിയതു ഇതായിരുന്നു. തന്നിഷ്ടത്തിനു വഴിപ്പെട്ടു. ജീവിക്കണം. ഓഹരി ആവശ്യപ്പെട്ടു. അമ്മയും അച്ഛനും സ്വജനങ്ങളും ഒക്കെ പറഞ്ഞുകാണും പോകരുതെന്നു്. അവനോ സ്വേച്ഛാപരമായ ഹൃദയ കാഠിന്യത്തിനു വിധേയനായി. ഫലമോ മറെറാരുത്തനു അടിമപ്പണി. ഹൃദയ കാഠിന്യം നമ്മെ പാപത്തിന്റെ അടിമത്വത്തിലേക്കു നയിക്കുന്നു.

മരക്കുരിശു്. ഒന്നു നെടുകെയും മറെറാന്നു് കുറുകെയും വച്ചിട്ടുള്ള രണ്ടു തടികൊണ്ടു നിർമ്മിതം. ഭൗതികവാദമാണു് ഇതു്. ആദ്ധ്യാത്മീക ചിന്ത വിട്ടു് ഇന്നു് മനുഷ്യർ ഭൗതികചിന്താപരരായിത്തീർന്നിരിക്കുന്നു. യേശുവിനെ അക്കാലത്തെമനുഷ്യർ രാജാവാക്കാൻ ശ്രമിച്ചു. വിശക്കുമ്പോൾ കല്ലു അപ്പമാക്കിക്കൊടുക്കേണമെന്നു ആവശ്യപ്പെട്ടു. കർത്താവു് എന്തു പറഞ്ഞു? എന്റെ രാജ്യം ഐഹികമല്ല. അതു് ഹൃദയങ്ങളിൽ സ്ഥാപിതമാണു്. ഭൗതികാധിഷ്ഠിതമല്ല. നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവുമാണു് അതു്. ഇന്നു് മനുഷ്യർ ഭൗതീകമാത്ര ചിന്താപരരാണു്, അസൂയയാണു് കർത്താവിനെ കുരിശിച്ചതു്. എന്റെ സഭയായമെഥേഡിസ്റ്റിൽ വളരെ അസൂയ ഉണ്ടു്. ഒരാൾ സ്വല്പണ്ടായാൽ അയാളെ അവിടുന്നുതള്ളിമറിക്കാൻ മററുള്ളവർകോപ്പുകൂട്ടിതുടങ്ങും. അസൂയ എന്നതു് വയററിൽതീആണു്. ഒരു ചെറിയതീയ്. അതു് എന്തുനാശം ചെയ്യും വൻകാടുകളെ നശിപ്പിക്കുന്ന കാട്ടുതീയായിത്തീരും നമ്മുടെ അസൂയ യേശുവിനെ കുരിശിച്ചു കൊണ്ടിരിക്കുന്നു. (മാരാമൺ കൺവൻഷനിലെ ഒരു പ്രസംഗം)

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ: വി. യോഹ: 8: 31-43

8: 39 നമ്മെ ചിന്താകുലരാക്കേണ്ടുന്ന ഒരു വാക്യമാണു്. "നാം ക്രിസ്തുയേശുവിന്റെ അനുയായികളെങ്കിൽ ക്രിസ്തുയേശുവിന്റെ പ്രവൃത്തികളെ ചെയ്യുമായിരുന്നു" എന്നും ഇതിൽ നിന്നും ധ്വനിക്കുന്നുണ്ടല്ലോ.

രോഗികളെ സുഖപ്പെടുത്തുക, ദരിദ്രർക്കു് സഹായം നല്കുക, അഗതികൾക്കു് രക്ഷ നല്കുക, പാപബന്ധത്തിലിരിക്കുന്നവർക്കു് മോചനം നല്കുക, വിശന്നിരിക്കുന്നവർക്കു് ഭക്ഷണം കൊടുക്കുക, താണവർക്കു സ്നേഹിതനായിരിക്കുക, സാമുദായിക അനീതികളെ നീക്കം ചെയ്യുക, എന്നിങ്ങനെയുള്ള ക്രിസ്തുവിന്റെ പ്രവർത്തനങ്ങളിൽ എത്രയെണ്ണം ഞാൻ ഇന്നു ചെയ്യുന്നുണ്ടെന്നു് ദൈവസന്നിധിയിലിരുന്നുകൊണ്ടു് ധ്യാനിക്കുക.

തന്റെ ജീവിതത്തിന്റെ ഏകലക്ഷ്യമെന്തായിരുന്നു? (8: 29) ഈ മാനദണ്ഡം വെച്ചുകൊണ്ടു് സ്വജീവിതങ്ങളെ അളക്കുക.

ഇങ്ങിനെയെങ്കിൽ നാം യഥാർത്ഥത്തിൽ ക്രിസ്തുയേശുവിന്റെ അനുയായികളാണോ?

ചൊവ്വാ. വി. യോഹ: 8.43-47.

ദ്വിത്വസ്വഭാവം അസത്യത്തിന്റെ ലക്ഷണമാകുന്നു. മനസ്സിൽ ഒന്നു ചിന്തിക്കുക, മറെറാന്നു വായ്കൊണ്ടു പറയുക എന്നിങ്ങനെയുള്ള ദ്വിത്വസ്വഭാവം, യഥാർത്ഥത്തിൽ ഒരു തരത്തിലുള്ള മനുഷ്യനായിരിക്കുക, പുറമേ മറെറാരു രീതിയിൽ അഭിനയിക്കുക, ഇങ്ങനെയുള്ള ദ്വിത്വസ്വഭാവം, ഇവ രണ്ടും മനുഷ്യനു് ജന്മനാ ഉള്ള അസത്യസ്വഭാവത്തിൽ നിന്നുമത്രേ ഉദിക്കുന്നതു്. ഇവയുടെയെല്ലാം ഉദ്ദേശം സ്വയസംരക്ഷണമാകുന്നു. സ്വന്തം അഭിമാനത്തെ, സ്വന്തം സ്വത്തിനെ, സ്വന്തം കുടുംബത്തേയോ സഭയേയോ, രക്ഷിക്കുന്നതിന്നു് വേണ്ടിയാണല്ലോ നാം ഇങ്ങിനെ അസത്യം പറയുകയും അഭിനയിക്കുകയും ചെയ്യുന്നതു്. ഇതാണു് ദൈവത്തിൽ നിന്നുംവേർപെട്ടു് നിൽക്കുന്നതിന്റെ പരിണതഫലം. നാം ദൈവപുത്രന്മാരായിപിതാവിന്റെ സ്നേഹത്തിലും ശക്തിയിലുംമാത്രം ആശ്രയിക്കുന്നെങ്കിൽആത്മസംരക്ഷണത്തിനു് വേണ്ടി ഇത്ര വളരെ വെപ്രാളപ്പെടേണ്ടയാവശ്യം വരികയില്ല.

സ്വന്തം കാര്യം കാണാൻ വേണ്ടി അസത്യം പ്രവർത്തിക്കുകയും പറയുകയും ചെയ്യുക എന്നുള്ള സാത്താന്റെ സ്വഭാവത്തിലേയ്ക്കാണു് ദൈവത്തിൽ നിന്നും വേർപെട്ടുള്ള ജീവിതം എല്ലായ്പോഴും നമ്മെ നയിക്കുന്നതു്. നമ്മുടെ സഭയിലും വ്യക്തിജീവിതത്തിലുമുള്ള ഭയങ്കരമായ അസത്യത്തിന്റെ ഉത്ഭവവും ഇതുതന്നെയല്ലയോ?

ബുധൻ വി. യോഹ: 8: 48-59.

താൻ അവരുടെ അസത്യസ്വഭാവത്തേയും ദൈവത്തിൽ നിന്നും വേർപിരിഞ്ഞുള്ള ജീവിതത്തേയും ചൂണ്ടിക്കാണിച്ചപ്പോൾ അനുതാപമല്ല അവർക്കുണ്ടായതു്. പ്രത്യുത തന്നെ ചീത്ത വിളിക്കുവാനുള്ള മനഃസ്ഥിതിയാണു്. താൻ പറഞ്ഞ കാര്യങ്ങളുടെ വെളിച്ചത്തിൽ ഒരു സ്വയപരിശോധനക്കു തയ്യാറാവാതെ "നീ ഒരു ശമര്യാക്കാരനാണു്, നിനക്കു് ഒരു പിശാചു

"ണ്ട്" എന്ന് അവർ പറയുന്നു. ഒരു യഹൂദനെ ശമര്യാക്കാരനെന്ന് വിളിക്കുന്നത് ഒരു നല്ല ക്രിസ്ത്യാനിയെ കമ്മ്യൂണിസ്റ്റെന്ന് വിളിക്കുന്നതു പോലെയാണ്.

ഇന്നും നമ്മുടെ സഭയിലെ നടപടികളെ സ്നേഹപൂർവം വിമർശിക്കുന്നവർക്ക് പലപ്പോഴും ലഭിക്കുന്ന സമാധാനം "അവൻ ഒരു പ്രോട്ടസ്റ്റൻറാണ്" അല്ലെങ്കിൽ ആ പത്രം പിശാചിൻെറ പത്രമാണ്" എന്നതാണ്.

സ്വന്തം കുററം സമ്മതിക്കുവാനുള്ള മഹാമനസ്കതയും, തങ്ങൾ പാപികളും ദൈവത്തിൽ നിന്നും പലപ്പോഴും വേർപിരിഞ്ഞു ജീവിക്കുന്നവരുമാണെന്നു ദൈവതിരുമുമ്പിലും മനുഷ്യരുടെ മുമ്പിലും സമ്മതിക്കുവാനുള്ള വിനയവും അനുതാപവും, നമ്മുടെ സഭയിലെ പിതാക്കന്മാർക്കും നമുക്കോരോരുത്തർക്കുമുണ്ടായിത്തീരുമ്പോഴേ നമുക്കു പുതിയ ജീവനുണ്ടാവുകയുള്ളു.

വ്യാഴം. വി: യോഹ: 8: 48-59
(തുടർച്ച)

കർത്താവായ യേശുമിശിഹായിൽ വിശ്വസിച്ചവരായ യഹൂദന്മാരുമായാണ് ഈ വാക്സംഘട്ടനം ഉണ്ടാകുന്നതെന്ന് നാം പ്രത്യേകം ഓർമ്മിക്കണം. (8: 30, 31)

തന്നിൽ വിശ്വസിക്കുന്നുവെന്ന് പറഞ്ഞാൽ മാത്രം പോരാ, തൻെറ വചനങ്ങളനുസരിച്ച് ജീവിക്കുകയും കൂടി വേണം, യഥാർത്ഥദൈവപുത്രന്മാരും പുത്രിമാരുമായിത്തീരാൻ എന്ന് താൻ നിർബന്ധിക്കുന്നു. (8: 31, 32, 51) ക്രിസ്ത്യാനികളെന്നു സ്വയം അഭിമാനിക്കുന്ന നാമും, തൻെറ വചനങ്ങളിൽ ജീവിക്കുന്നവരാണോ എന്ന കാര്യത്തെക്കുറിച്ച് ഗൌരവമായി ചിന്തിക്കണം.

കർതൃവചനങ്ങളേക്കാൾ, പന്ത്രണ്ടാം ശതാബ്ദത്തിലെ കാനോനും 1955-ലെ സന്ധിവ്യവസ്ഥകളുമാണ് നമ്മുടെ ജീവിതത്തിൻെറയും സഭയുടേയും അടിസ്ഥാനമായിത്തീർന്നിരിക്കുന്നത്.

പിതാക്കന്മാരുടെ നടപടികളിലും ക്രമീകരണങ്ങളിലും വളരെ വലിയ ശുഷ്കാന്തി കാണിക്കുന്ന നാം ക്രിസ്തുവിൻെറ വചനങ്ങളിലും ജീവിതരീതിയിലും അത്രതന്നെ ഉത്സാഹം പ്രദർശിപ്പിച്ചിരുന്നെങ്കിൽ!

വെള്ളി: വി. യോഹ. 8.. 59-9;7

തന്നെ കല്ലെറിയുന്നവരുടെയിടയിൽനിന്നും കടന്നുപൊയ്ക്കൊണ്ടിരിക്കുന്ന അവസരത്തിലും ആത്മസംരക്ഷണത്തെപ്പററിയല്ല താൻ ചിന്തിക്കുന്നത്. പ്രത്യുത തൻെറ പിതാവിൽ നിന്നും നല്കപ്പെട്ടിട്ടുള്ള ചുമതലയെ നിർവഹിക്കുന്നതിലും മനുഷ്യരെ സേവിക്കുന്നതിലുമാണ് താൻ ബദ്ധശ്രദ്ധനായിരിക്കുന്നത്.

എല്ലാ കാര്യങ്ങളുടേയും കാരണമറിയുവാൻ നമുക്കു പലപ്പോഴും ആഗ്രഹം തോന്നാറുണ്ട്: "എന്തുകൊണ്ട്" ലോകത്തിൽ ഇത്ര വളരെ ദുരിതവും പ്രയാസവും രോഗവുമുണ്ടാകുന്നു? എന്നു നാം പലപ്പോഴും ആരായാറുണ്ട്. "എന്തുകൊണ്ട് ദൈവം മനുഷ്യനെ പാപം ചെയ്വാൻ നിവൃത്തിയില്ലാത്ത വിധത്തിൽ സൃഷ്ടിച്ചില്ല". "എന്തുകൊണ്ട്.... ............എന്നിങ്ങനെയുള്ള ചോദ്യങ്ങളേക്കാൾ പ്രധാനമായിട്ടുള്ളത്, ഈ സ്ഥിതിയിൽ ഞാനെന്തുചെയ്വാൻ ദൈവം ആഗ്രഹിക്കുന്നു. ഏതു വിധത്തിലുള്ള പ്രവൃത്തിയാണ് ദൈവത്തിൻെറ സ്നേഹത്തെ വ്യക്തമാക്കുന്ന പ്രവൃത്തി?" എന്നുള്ള ചോദ്യമാണ്.

ദൈവത്തെ കുററം വിധിക്കുവാനല്ല, ദൈവത്തെ അനുസരിക്കുവാനാണ് നാം വിളിക്കപ്പെട്ടിട്ടുള്ളത്.

ശനി. വി. യോഹ. 9. 1-7

പാപത്തിൻെറ ഫലമാണ് സകലവിധത്തിലുമുള്ള ദുരിതവും. എന്നാൽ എൻെറ പാപത്തിൻെറ ഫലമാണ് എൻെറ ദുരിതം എന്നു ഒരിക്കലും പറയുവാൻസാദ്ധ്യമല്ല. മനുഷ്യവർഗ്ഗത്തിൻെറ മുഴുവൻ ആദിമമനുഷ്യൻ—മുതൽ ഇന്നുവരെയുള്ള എല്ലാ മനുഷ്യരുടെയും—പാപത്തിൻെറ ഫലമാണ് അന്നു മുതൽ ഇന്നു വരെയുണ്ടായിട്ടുള്ള കഷ്ടാനുഭവം മുഴുവൻ.

എന്നാൽ ദൈവകൃപയിൽ, ഈ കഷ്ടപ്പാടിനെത്തന്നെ താൻ നമ്മുടെ രക്ഷയ്ക്കായി ഉപയോഗിക്കുന്നു. പ്രയാസമനുഭവിക്കാത്ത ഒരു മനുഷ്യനും യഥാർത്ഥ സ്വഭാവസംസ്കരണമുണ്ടായിട്ടില്ല. ഈ കുരുടൻെറ കണ്ണുകൾ തുറക്കപ്പെട്ടതുമൂലം, അവൻ സാധാരണ മനുഷ്യരെപ്പോലെ ആയിത്തീരുകമാത്രമല്ല ചെയ്തത്, അവൻ യഥാർത്ഥത്തിൽ ദൈവത്തെ അറിയുന്നവനായിത്തീർന്നു.

ദുരിതമുള്ളിടത്താണ് ദൈവസ്നേഹത്തെ അറിയിക്കുവാൻ ഏററവും സൌകര്യം. പ്രയാസത്തിലിരിക്കുന്ന മനുഷ്യനാണ് ദൈവീകകാര്യങ്ങളെക്കുറിച്ചു ചിന്തിക്കുവാനും പ്രവർത്തിക്കുവാനുമുള്ള സന്നദ്ധത കൂടുതലായി കാണുന്നത്. അവിടെയാണ് സ്നേഹത്തിൻെറ സുവിശേഷവുമായി നാം കടന്നു ചെല്ലേണ്ടതും.

# സമാധാനം നേടിയശേഷം

(കെ. ഇ. മാമ്മൻ)

സമാധാനം ഉണ്ടാകുന്നതിനുള്ള സാദ്ധ്യതകൾ വളരെയുണ്ട്. സമാധാനം ഉണ്ടാകുകയാണെങ്കിൽ നാം ആനന്ദത്തിൽ മതിമറന്നുപോകരുത്. അതിരു കവിഞ്ഞുള്ള ആഘോഷങ്ങളും ആർഭാടങ്ങളും നടത്തരുത്. കണ്ണുനീരോടുകൂടിയുള്ള പ്രാർത്ഥനയുടെ ഫലമായി ദൈവകാരുണ്യംകൊണ്ടു മാത്രമാണു സമാധാനം ഉണ്ടാകുന്നത്. വ്യക്തികളുടേയോ, പീസ്സ്ലീഗിന്റെയോ ഒന്നും സാമർത്ഥ്യമല്ല. നാം നിഗളിക്കാതെ, വിനയത്തോടുകൂടി സഭയിൽ കൈവന്നിരിക്കുന്ന സമാധാനം, സൃഷ്ടിപരമായ പ്രവർത്തനങ്ങൾക്കു വേണ്ടി പ്രയോജനപ്പെടുത്തണം. വ്യവഹാരമാകുന്ന പരു പൊട്ടിയശേഷം, വേദനകുറഞ്ഞതുകൊണ്ടു നാം ഉറങ്ങിപ്പോകരുത്. ഉണർന്നു സഭയുടെ നന്മക്കു ഉതകുന്ന സൃഷ്ടിപരവും ജീവകാരുണ്യപരവുമായ പ്രവർത്തനങ്ങൾ ഇടവകകൾതോറും ആരംഭിക്കണം.

വ്യക്തികൾ തമ്മിലും കുടുംബങ്ങൾ തമ്മിലും ഇടവകകളിലും ഉള്ള തെററിദ്ധാരണകളും വഴക്കുകളും ഇതോടുകൂടി മാറണം. ക്രിസ്തീയ സ്നേഹവും ക്ഷമയും പ്രവർത്തിയിൽ വരണം. നിരപ്പിന്റെയും സ്നേഹത്തിന്റെയും യോജിപ്പിന്റെയും ദിനങ്ങളായി നാം സമാധാനം കൈവന്നതിനെ ആഘോഷിക്കണം. പിണങ്ങിയിരിക്കുന്നവർ തമ്മിൽ യോജിക്കണം. തെററിദ്ധാരണകൾ സ്നേഹത്തോടുകൂടി പറഞ്ഞുതീർക്കണം. പൂട്ടിയിട്ടിട്ടുള്ള എല്ലാ പള്ളികളും ഉടനെ തുറപ്പിക്കണം. എല്ലായിടത്തും യോജിച്ചു വിശുദ്ധ കുർബാന അനുഭവിക്കയും പ്രാർത്ഥനായോഗങ്ങൾ നടത്തുകയും വേണം.

വെടിക്കെട്ടുകൾക്കും അതുപോലെയുള്ള അനാവശ്യച്ചിലവുകൾക്കായും പണം ദുർവിനിയോഗം ചെയ്യരുതെന്നു അപേക്ഷ. ഗംഭീരസ്വീകരണങ്ങൾ തിരുമേനിമാർക്കും മററും നൽകുന്നതിനു ചില പള്ളിക്കാർ തീരുമാനിച്ചിട്ടുള്ളതായി അറിയുന്നു. യോഗങ്ങൾ നടത്തുന്നതും പ്രയോജനകരമാണ്. എന്നാൽ അനാവശ്യച്ചിലവുകൾ ഉണ്ടാകാതെ സൂക്ഷിക്കണം. ഒരു വൈപോലും അനാവശ്യച്ചിലവുകൾക്കു കളയുന്നതു് അക്രൈസ്തവമാണ്. നമ്മുടെ സഭയിൽ വൈദികസിമ്മനാരിക്കും, ആശുപത്രികൾക്കും, സുവിശേഷവേലക്കും എല്ലാം പണം അത്യാവശ്യമാണ്. അതിനാൽ നല്ല കാര്യങ്ങൾക്കു വേണ്ടി ചിലവിടേണ്ട പണം ആർഭാടങ്ങൾക്കായി ദുർവിനിയോഗം ചെയ്യരുത്.

കണ്ണുനീരു കൊടുത്തു നാം നേടിയ സമാധാനം, മദ്യം കുടിച്ചു ആനന്ദിക്കുന്നതിനുള്ള ഒരവസരമായി ഒരൊററ വ്യക്തിപോലും കരുതരുതെന്നു പ്രത്യേകം അപേക്ഷ. നമുക്കെല്ലാം ഒരു പുതിയജീവൻ—ആത്മീയ ചൈതന്യം – ഉണ്ടാകുന്നതിനുവേണ്ടി ഈ അവസരത്തെ നാം ഉപയോഗപ്പെടുത്തണം. അല്ലെങ്കിൽ അനേകായിരം സ്ത്രീപുരുഷന്മാരുടെ കണ്ണുനീരോടുകൂടിയുള്ള പ്രാർത്ഥനയും ഉപവാസയജ്ഞവും എല്ലാം വെറുതെയായിത്തീരും.

പീസ്സ്ലീഗ് അതിരു കവിഞ്ഞ പ്രശംസ അർഹിക്കുന്നില്ല. അവരെ പ്രശംസിക്കാൻ പലരും ഒരുമ്പെട്ടേക്കാം. ബലഹീനതകൾ നിമിത്തം പ്രശംസകൊണ്ടു് അവർ നിഗളിക്കുന്നതിനിടയാകും. ദൈവത്തിന്റെ കാരുണ്യം കൊണ്ടും അനേകായിരം സ്ത്രീപുരുഷന്മാരുടെ കണ്ണുനീരോടുകൂടിയുള്ള പ്രാർത്ഥനകൊണ്ടും മാത്രമാണു സമാധാനം ഉണ്ടായിരിക്കുന്നതു്.

അഗതികളേയും രോഗികളേയും സഹായിക്കുന്നതിനു് ഇടവകതോറും ജീവകാരുണ്യപ്രവർത്തനങ്ങൾ ഉടനെ ആരംഭിക്കണം—സ്ത്രീകൾ ഇതിനു മുൻകൈ എടുക്കണം "ദരിദ്രരോടു സുവിശേഷം അറിയിക്കുന്നതിനുവേണ്ടിയാണു ക്രിസ്തു ഈ ലോകത്തിൽ അവതരിച്ചതു്. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയും ആ ജോലി ഏറെറടുക്കണം. കമ്മ്യൂണിസത്തിനുള്ള ഏകമറുപടി അതാണ്. നാം ക്രിസ്തുവിനെ പിൻതുടരുന്നവരാണെന്നു പേരുകൊണ്ടല്ല, ജീവിതംകൊണ്ടു മററുള്ളവർക്കു കാണിച്ചുകൊടുക്കണം. അഹിംസയുടേയും സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും സന്ദേശമാണു ക്രൂശിനു നൽകുവാനുള്ളതു്. യുദ്ധങ്ങൾ തെററാണെന്നും അതിൽ ക്രിസ്ത്യാനികൾ പങ്കെടുക്കുന്നതു് അക്രൈസ്തവമാണെന്നും ക്രിസ്തീയസഭകൾ തുറന്നു പറയണം— "വാളെടുക്കുന്നവൻ വാളാൽ വീഴുമെന്നും" "വാൾ ഉറയിൽ ഇടുക" എന്നുമുള്ള സന്ദേശമാണു ക്രിസ്തുസഭ ലോകത്തിനു നൽകേണ്ടതു്.

പുതിയനിയമത്തിലെ ക്രിസ്തുവിനെ നമ്മൾക്കു ജാതികൾക്കു കാണിച്ചുകൊടുക്കാം. എങ്കിൽ അവർ അദ്ദേഹത്തെ സ്വീകരിക്കും. സംശയമില്ല.

Licence No.6 49[illegible] Dated 20-8-1946 .M.Rge 528.

# THE CHURCH WEEKLY



സഭാസമാധാനത്തിനുവേണ്ടി ഉപവാസം അനുഷ്ഠിക്കുന്നവർ:– 1. ദിവ്യശ്രീ കോടിയാട്ട് അലക്സാണ്ടർ കത്തനാർ ബി. ഏ. 2. മി. എം. കുര്യൻ ബി. എസ്. സി. 3. മി. റ്റി. എം. ചാക്കൊ (പ്രസിഡണ്ട്) 4. മി. കെ. ഈ. മാമ്മൻ ബി. ഏ. (ആക്ഷൻകമ്മിറ്റികൺവീനർ). 5. മി. എം. സി. വർഗ്ഗീസ്. 6. ദിവ്യശ്രീ [illegible]മ്പാടികണ്ടത്തിൽ ഗീവറുഗീസ് കത്തനാർ.



പീസ്ലീഗ് എക്സിക്യൂട്ടീവ് കമ്മറ്റിയംഗങ്ങളും ഉപവാസകരും.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.